# THE CHURCH WEEKLY

Vol. VIII. | SUNDAY 28th MARCH 1954 | PRICE 2 ANNAS PER COPY | NO. 13


# THE MYSTERY OF DEATH

(By Mrs. M. Zernov)

II

### The treatment of the dead body.

One of the striking features of the Orthodox attitude to death is its way of treating the body of the departed. So radically does this differ from Western customs that it is liable to provoke misunderstanding and it is all the more important to try and gain some insight into its meaning.

When the last breath is drawn, the body is not left alone. Over it a special service, the "panikhida," is repeated at intervals while the family and friends keep continuous vigil, reciting Psalms.

The house remain open; all who ever knew him come to take their farewell of the departed. Round the body reigns a mysterious peace. The house assumes the atmosphere of church. It is worth nothing that the Russian words for "the departed" mean literally "asleep," "at rest." There is no place for horror or timidity towards the dead body. Children, like grown-ups, come simply and naturally, and try to take their part in reading Psalms, learning thereby a great lesson in the peace of a Christian death. The deposition of the body in the coffin ... a moving ceremony, with several ...miniscences of the Holy Week ...vice of the burial of our Lord. ...ring these days of vigil the ...logy between a Christian and ... the death of Christ is cons...y present to the mourners, and ...t source of comfort to them. ... the actual burial-service ... the coffin there reigns the ... of Holy Saturday, convey...ething of the peace of the ...

From these various manifestations one may gather a twofold impression:

1:—The body is treated as something sacred, as an image of the departed, which, though stamped with the shadow of death, reveals qualities and a worth in that image which were never so clear before. Though going to destruction, it is destined to be raised and transfigured; for this body has been a temple of the Holy Ghost.

2:—This attitude towards the body does not overshadow the realisation of the living presence of the soul of the departed. On the contrary, this forms one of the most striking features of the funeral rites; much of which is taken up with a dialogue between the departed and his kinsfolk and friends.

This double attitude can be understood only in the light of the general sacramental conception of life which is common to all Orthodox Christians. In this conception matter is not opposed to spirit, but is penetrated by it Accordingly, the cemetery or the grave is for an Orthodox Christian a place of rest and prayer, a place of closer communion with the departed. He is profoundly shocked at seeing a Christian grave deserted and untended: S. Seraphim, the Russian Saint of the 19th century, invited his disciples to come and ask his help beside his tomb.

### The support which the Church offers to the bereaved.

For them they that weep and are afficted, that trust in the comfort of Christ......

Death is the supreme test of the reality of our faith. Then it takes from us those who are dearest to us, it may bring into doubt the whole meaning of earthly life, the continued existence of the departed, our very faith in God. All faith which is not living is shaken by the terror of death.

There are three possible ways of meeting such temptations: (1) To avoid or forget them as far as may be (2) To pretend that there is no tragedy in death, and (3) To face and overcome them. The third is the way which the Orthodox Church teaches us: "It is always better to overcome doubts and disasters, not by avoiding them or disregarding them, but by passing through them."

The funeral service constrain us to look death in the face. They contain a whole world of revealed truth as to the corruption of mortal life by sin, and the tragic destruction wrought by death.

These words of truth are not wasted on the wounded but awakened heart. Nor are they merely means of instruction Here the Church shows heself a wise healer of the sorrows of the soul by opening the way to a salutary expression of grief. The primitive human instinct which expects the relatives of the departed to weep and lament appears to be sound.

We may refer here to the beautiful legend of the composition of the verses, called the idiomela, in the funeral service, by S. John Drmanscene. When he entered religion his spritual father, as an exercise in humility, forbad him to make verses. The Saint, however,

was constrained to break the injuction, and produce one of his finest pieces, in order to relieve the sorrow of a man who had lost his brother and was so affected by his loss that he could not even weep at the sight of his brother's body.

The mourning black is another conventional expression of grief approved by the Church. It is in complete harmony with genuine mourning, and the hurt heart accepts it with gratitude and finds support in it. It is an emblem, too, of the death of mystery for which the departed soul has left the shifting lights and colours of this world.

Another sign of the prudent concern of the Church for the mourners is the way she transfers their attention from their own grief to the needs of the departed. "Violent and despiring sorrow in bereavement is a selfish sorrow. The truly holy and humble heart knows no such sorrow. The voice of the departed, imploring the aid of our prayers in the uncertainty of his destiny conveys a stirring call to action which is itself an antidote to mere gloom and depression. "Me, lying voiceless and deprived of breath, beholding, bewail ye me, O breathern and O friends, O kinsfolk and accqaintances; for yesterday I spoke with you, and suddenly on me and kiss me with the final kiss, for never shall I go with you again, or further converse hold with you For I depart unto the Judge, where no respect of persons is, where slave and lord together stand, the king and warrior, rich and poor, in equal worthiness; for each, according to his deeds, is glorified or shamed. But I beg all, and all entreat unceasingly, to pray Christ God for me, that for my sins I be not taken unto the place of torment, but that he may appoint my lot where is the light of life."(Stichera at the Burrial Service. Tr. Shann, op. cit. p. 161)

Besides the revelation of such austere truths, however, the words of the funeral rites provide the consolation of a boundless hope in the mercy of God and a picture of the bliss of life to come expressed in heavenly poetry, which strengthens our own aspiration for heaven Indeed, during these hours of trial beside the grave the wounded heart may well lay the foundation for its own eternity.

But here, too. may come the last subtle temptation of death; but it may prove too strong for life, which becomes emptied of meaning. Life looks to be no more worth living. Existence becomes a mere waiting for death, and to rejoin the departed more than to be with God. Death invades life itself.

Our response to this trial should be to learn how to live; The call to action which the funeral rites convey extends to our whole life. Prayers for the departed which make no difference in our conduct are meaningless Our living prayer of reparation. We can and must expel in ourselves the faults of our departed.

When Christ, in reward for the merits of one, says: This day is salvation come to this house, we see in his words the recognition in the other world of the abiding force of our salvation for his kinsfolk too, what meaning and comfort is there in these words! What abiding worth do they ascribe to our life here below!"

Even when we are assured of the "sure and certain hope of the resurrection of eternal life" of the departed, there remains the tragic possibility of our own loss and eternal separation, the horror of which is so well conveyed by George Bernanos in the interview between his "Cure de Campagne" and the countless.

So our very love for the departed should lead us to the renewal of our own lives. Through the trial of bereavement everything in the life of a Christian which become merely notional assent and conventional performance may regain its eternal significance. It is as though one had oneself died and returned to life The values of earthly things are all transmuted. The very shortness of life now seems to accentuate its beauty. We are now nearer an understanding of those maysterious words of Christ: "Whosoever liveth and believeth in me shall never die."

# സഭകളുടെ മത്സരവും ക്രിസ്തീയജീവിതവും

(ബിഷപ്പ് സി. കെ. ജയിക്കബ് തിരുമേനി)

ബെത്സയിദായിലെ കരുണാകുളത്തിന്റെ ചുററുപാടും സ്ഥിതിചെയ്തിരുന്ന അഞ്ചു മണ്ഡപങ്ങൾക്കു തുല്യമായി ഭാരതത്തിലെ വിവിധ ക്രൈസ്തവസഭകളെ ഉപമിക്കാവുന്നതാണ്. രോഗശമനത്തിനായി ജലാശയക്കരയിൽ പ്രതീക്ഷിച്ചു മണ്ഡപങ്ങളിൽ വസിച്ചിരുന്ന രോഗികളെപ്പോലെ ക്രിസ്തുസഭയാകുന്ന പഞ്ചമണ്ഡപങ്ങളിൽ രക്ഷയെ കാത്ത് ലക്ഷോപലക്ഷം ജനങ്ങൾ അധിവസിക്കുന്നു. അന്യോന്യമുള്ള അല്പമായ അഭിപ്രായവ്യത്യാസങ്ങളും മുൻവിധികളും നാം കൈവെടിഞ്ഞ് ഇടംകൈ വലംകൈയ്യറിയാത്ത ഇൻഡ്യയിലെ കോടാകോടി സഹോദരങ്ങളെ രക്ഷയിങ്കലേക്കു നയിക്കാൻ യേശുക്രിസ്തുവിൽ ഏകയോഗക്ഷേമമായി പ്രവർത്തിക്കണം.

ഞാൻ അഞ്ചു മണ്ഡപങ്ങളെന്നു പറഞ്ഞത് റോമൻകത്തോലിക്കാസഭ, പൗരസ്ത്യസഭകൾ, മൂന്നാമതായി അംഗ്ലിക്കൻ, പ്രസ്ബിറേറിയൻ മുതലായ നവീകരണസഭാവിഭാഗങ്ങൾ, നാലാമതായി ഇതര ചെറുതരം പ്രൊട്ടസ്റ്റൻറ് സഭാവിഭാഗങ്ങൾ സംഘങ്ങൾ എന്നിവയും അഞ്ചാമതായി ഏഴു വർഷത്തെ പ്രായമുള്ള ദക്ഷിണേന്ത്യാ ഐക്യസഭയെക്കുറിച്ചുമാണ്.

ഞാൻ പ്രതിനിധീകരിക്കുന്ന ദക്ഷിണേന്ത്യൻ ഐക്യസഭയെ ഒരു സഭാമണ്ഡപമായി അംഗീകരിക്കുന്നതിൽ ഇന്നും അഭിപ്രായ ഐക്യമുളവായിട്ടില്ല. ദക്ഷിണേന്ത്യസഭയ്ക്കു അത്ര കണ്ട് പ്രാധാന്യമുണ്ടായോ എന്നു ചിലർ സംശയിക്കുന്നു. ദക്ഷിണേന്ത്യാസഭ നവീനവും പാരമ്പര്യമില്ലാത്തതുമാണെന്നു പൗരസ്ത്യസഭകളും, ഞങ്ങളെ മുട്ടുകൊണ്ടു തള്ളി ഞങ്ങൾക്കു 'ഓർത്തഡോക്സി'യില്ലായെന്നു പറഞ്ഞു സമത്വം നൽകാൻ വൈമനസ്യത്തോടെ ആംഗ്ലിയാസഭയും നിലകൊള്ളുന്നു. കേരളത്തിലെ ഇതര സഭക്കാരും ഞങ്ങളെ പല പ്രകാരം നി[illegible]പണം ചെയ്തുവരുന്നു. വെള്ളം കല[illegible]നതു കണ്ട് രോഗശാന്തിക്കായി മ[illegible]പനിഴലുകളിൽ കാത്തുകാത്ത് [illegible]ിട്ടു സൗഖ്യപ്പെടുവാൻ സാദ്ധ്യമാകാത്ത രോഗികളെപ്പോലെ വീണ്ടെടുക്ക[illegible]ത്ത ബഹുലക്ഷം ജനങ്ങൾ വല്ല [illegible]സവും ലഭിക്കുമോ എന്നു കാത്ത് [illegible]പ്രതീക്ഷയോടെ നിൽക്കുന്നു. [illegible]ാൻ ജലാശയക്കരയിൽ ചെന്നെത്തി കഷ്ടപ്പെടുന്ന ബഹുശതങ്ങളെ കണ്ടു അതിൽ മുപ്പത്തെട്ടുവർഷം രോഗിയായി കിടന്നു കഷ്ടമനുഭവിച്ച ഒരു മഹാരോഗിയെ വാത്സല്യപൂർവം ക്ഷണിച്ചു അനുഭാവപൂർവം ഇപ്രകാരം ചോദിക്കുന്നു. "നിനക്കു സൗഖ്യമാകാൻ മനസ്സുണ്ടോ?" ആ മനുഷ്യൻ മുട്ടാപോക്കൊന്നും പറയാതെ സഹർഷം മറുപടി നൽകുന്നു.

എനിക്ക് സഹായിക്കാൻ ആരുമില്ല. കുളത്തിൽ എത്തുന്നതിനു സഹായിക്കുന്നവർക്ക് നൽകാൻ എന്റെ കൈവശം പണമില്ല. വല്ലവിധേനയും ഉരുണ്ടുപിരണ്ടു ചെന്നാൽ എന്നെക്കാൾ മുൻപെ വേറൊരു രോഗിയെത്തുന്നു. ആളില്ല, അർത്ഥമില്ല, മത്സരവും അധികമാണ്. കഷ്ടപ്പെടുന്ന ജനലക്ഷങ്ങളെ ലോകത്തിലെ സഭകൾ നോക്കി നിൽക്കയാണ് ചെയ്യുക. മുൻപൊരിക്കലും ഉണ്ടായിട്ടില്ലാത്തവണ്ണം സുവിശേഷഘോഷണ ആവശ്യം വർദ്ധിച്ചപ്പോൾ സഭ പറയുന്ന പ്രതിബന്ധങ്ങൾ മൂന്നാണ്. ഒന്നാമത്ത് ആളില്ല. പട്ടക്കാരില്ല. അധ്യാപകരില്ല. വൈദ്യസേവനത്തിനാളില്ല, നേഴ്സുകളില്ല. രണ്ടാമത്ത് പണമില്ല. മിഷനറി പ്രവർത്തനങ്ങൾ ധനദൌർല്ലഭ്യത്താൽ തടസപ്പെട്ടുകൊണ്ടിരിക്കുന്നു. വല്ലവിധേനയും ക്രൈസ്തവ പ്രവർത്തനത്തിനായി ആരെങ്കിലും ഒരുങ്ങിച്ചെന്നാൽ വേറൊരു സഭക്കാർ അവിടെയെത്തി പുതിയൊരു സഭയാരംഭിച്ചു ആ കേന്ദ്രം കൈവശപ്പെടുത്താൻ ശ്രമിക്കുന്നു. ആളില്ല, ധനമില്ല, സഹകരണമില്ല; എന്ന മൂന്നുപ്രധാന തടസം മാത്രമെയുള്ളോ? ഒന്നാംകിടക്കാരായ യുവാക്കന്മാരും, യുവതികളും ക്രിസ്തുസഭാപ്രവർത്തനത്തിനു മുന്നോട്ടുവരുന്നില്ല. സഭകൾ തമ്മിൽ സഹകരണമാണിന്നാവശ്യം. മത്സരത്തിനുള്ള സമയമല്ല ഇതെന്നു ഓർക്കണം.

സ്വർഗ്ഗരാജ്യസ്ഥാപനത്തിനുള്ള പ്രധാന പ്രതിബന്ധങ്ങൾ ആളില്ലെന്നും ധനമില്ലെന്നും സഹകരണമില്ലെന്നും മാത്രമല്ല. കർത്താവു വെള്ളം വീഞ്ഞാക്കിക്കൊണ്ടു പ്രകൃതിയോടു ബന്ധിച്ച ഒരു അടയാളമാണ് ഇഹലോകവാസവേളയിൽ ചെയ്തത്. ഇതുമൂലം സ്വന്തമാതാവിന്റെ അഭ്യർത്ഥനയനുസരിച്ച് ആവശ്യം നിറവേറുകയത്രെ ചെയ്തത്.

ജലാശയക്കരയിൽ വച്ചു സൗഖ്യം ലഭിച്ചവൻ ക്രിസ്തുസന്നിധിയിലെത്തിയപ്പോൾ "നോക്ക് ഇനിയും അധികം ഭവിക്കാതിരിക്കാൻ പാപം ചെയ്യരുത്." എന്നു ഗുണദോഷിച്ചു. ക്രിസ്തുവിനു നൽകാനുണ്ടായിരുന്ന ഏക ദൂത് "ഇനിയും പാപം ചെയ്യരുത്" എന്നായിരുന്നു.

തിരു-കൊച്ചിയിൽ മൂന്നിലൊരു ഭാഗം ക്രിസ്ത്യാനികളാണെങ്കിലും അവർ ഒരു ശക്തിയും പ്രചോദനവും നേതൃത്വവും ഇല്ലാതെ കഴിഞ്ഞുകൂടുന്നതിനുള്ള കാരണമെന്താണ്? ആത്മശക്തി ഇല്ലാത്ത മനുഷ്യർ മാത്രമായി ജീവിതം നയിക്കുന്നതുകൊണ്ടാണ് പ്രശോഭിതമായ വിജയജീവിതം കാണാത്തത്. സുവിശേഷത്തിന്റെ നാമത്തിൽപോലും കൗശലം പ്രവർത്തിക്കുന്ന സഭാംഗങ്ങളുള്ള സഭക്ക് എങ്ങിനെ നിർവാണം കിട്ടും. ഞാനൊരു ദൃഷ്ടാന്തം പറയട്ടെ. കഴിഞ്ഞ വർഷം നമ്മുടെ നാട്ടിൽനിന്നും ഒരു പട്ടക്കാരന്റെ ശുപാർശയോടെ ഒരു വനിത സുവിശേഷഘോഷണാർത്ഥം ഒരു "വീണ" ലഭിച്ചാൽകൊള്ളാമെന്ന് ഇംഗ്ളണ്ടിലെ ഒരു ആർച്ചു ബിഷപ്പിനെഴുതി അയക്കുകയുണ്ടായി. അദ്ദേഹം ഈ വനിതയുടെ സുവിശേഷപ്രവർത്തനത്തെ സഹായിക്കാൻ ഒരു "വീണ" വാങ്ങി ആ സ്ത്രീയെ ഏല്പിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ആർച്ചുബിഷപ്പുതിരുമനസ്സുകൊണ്ട് എന്റെ പേർക്ക് ഒരു പാർസലായി അയച്ചുതന്നു. ഞാനാ പാർസൽ സ്വീകരിച്ചു മേൽവിലാസക്കാരെതിരക്കി രണ്ടു പ്രാവശ്യം അന്വേഷിച്ചതിൽ വന്നുചേർന്നു. "ഇതാ നിങ്ങൾ ആഗ്രഹിച്ച വയലിൻ" ഇതു വാങ്ങി ക്രിസ്തുനാമമഹിമക്കായി പ്രവർത്തിക്കുക. എനിക്കു വയലിൻ വായിക്കാനറിവില്ല എന്നായിരുന്നു ആ വനിതയുടെ മറുപടി.

പിന്നെ എന്തിനാ എഴുതിയത്? അതു് ഇങ്ങനെ മിഷ്യനറി ജോലിക്കു കൊടുക്കുമെന്നു കേട്ടതുകൊണ്ടാണ്. ഇതല്ലയൊ സ്വർഗ്ഗരാജ്യപ്രവർത്തനത്തിലെ വഞ്ചന. വഞ്ചനകൊണ്ടോ, വളവുകൊണ്ടോ ദൈവരാജ്യം പ്രബലപ്പെടുകയില്ല എന്നു നമ്മൾ ഓർത്തിരിക്കേണ്ടതാണ്. യോഹന്നാന്റെ സുവിശേഷത്തിൽ "സത്യം നിറഞ്ഞവരായി യേശുവിനെ സാക്ഷിപ്പിൻ" എന്നു പറയുന്ന സുവിശേഷത്തിന്റെ പ്രചരണത്തിനു വിഘാതമായി നിൽക്കുന്ന അനേകം ദുർവാസനകളെ നാം കൈവെടിയേണ്ടിയിരിക്കുന്നു. കടിലതകളിലും കൊള്ളരുതായ്മകളിലും ക്രിസ്ത്യാനികളെ ധാരാളമായി കാണപ്പെട്ടു

ന്നു. ജയിലിലും ക്രിസ്ത്യാനിയുടെ സംഖ്യ കുറവല്ലാ.

ഇനിയും വചനം കേട്ടവരെപ്പററി പൊതു അഭിപ്രായം പരിശോധിക്കാം. സൗഖ്യമായ മനുഷ്യൻ യരുശലേം തെരുവിൽക്കൂടെ തന്റെ പഴന്തുണിക്കെട്ടുമായി പോകുമ്പോൾ, അതു ശാബത്തു് ലംഘനമാണെന്നു പരീശപ്രമാണികൾ ആക്രോശിക്കുന്നു. കിടക്കയെടുത്തു നടക്കയെന്നു സൗഖ്യമാക്കിയവൻ പറഞ്ഞതിനെക്കുറിച്ചു അവർ ക്രിസ്തുവിനോടു ചോദ്യം ചെയ്താറെ, ആമേൻ, ആമേൻ, ഞാൻ പ്രവർത്തിക്കുന്നു. എന്റെ പിതാവും പ്രവർത്തിക്കുന്നു. എന്നു യേശു മറുപടി നൽകി. നമ്മിൽ പലരും മനുഷ്യരെ വെറും മരമുട്ടികളായി കാണുന്നു. അവരുടെ ആത്മാവിനെക്കുറിച്ചോ അവരുടെ രക്ഷയെപ്പററിയോ വിചാരമില്ലാത്തവരായി ക്രിസ്ത്യാനികൾ നിലകൊള്ളുന്നു. ക്രിസ്തുയേശുവിന്റെ മനോഭാവം നമുക്കില്ല. ദുർവാശി, ദുരഭിമാനം, ദുർശങ്ക ഇതെല്ലാമാണു നമ്മുടെ ചിന്തകളെ ഉലയ്ക്കുന്നതു്. സാർവത്രീക സമത്വത്തിനും സ്വാതന്ത്ര്യത്തിനുംവേണ്ടി പോരാടാൻ മനസ്സില്ലാത്ത അനേകർ ഈ പഞ്ചമണ്ഡപങ്ങളിൽ സ്ഥിതിചെയ്യുന്നു.

തങ്ങളെത്തന്നെ പരിപൂർണ്ണമായി പ്രതിഷ്ഠിക്കണം. ശരീരവും മനസ്സും ആത്മാവുമുള്ള സാധാരണക്കാരെപ്പററി നമുക്കു് ചിന്താഭാരം ഉണ്ടാകണം. ക്രിസ്തുയേശുവിന്റെ മനോഭാവം അതത്രെ. പട്ടക്കാരുടെയും അയ്മേനികളുടെയും ജീവിതനിലവാരം വിഭിന്നമല്ലെന്നു ചിലർ കരുതുന്നു.

‘മരിച്ചവർ ദൈവപുത്രന്റെ വാക്കുകൾ കേൾക്കുകയും കേൾക്കുന്നവർ ജീവിക്കയും ചെയ്യുന്ന നാൾ വരുന്നു. ഇപ്പോൾതന്നെ വന്നുമിരിക്കുന്നു”. എന്നു യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നു. ഭാരതം മുഴുവൻ ക്രിസ്തുവിങ്കലേക്കു് തിരിയുമെന്നു നിങ്ങൾ വിശ്വസിക്കുന്നുവോ. ഇതു സാദ്ധ്യമാണോ എന്നു നിങ്ങൾ എന്തിനു സംശയിക്കുന്നു. എനിക്കും നിങ്ങൾക്കും ജീവനും ശക്തിയും ചൈതന്യവുമില്ല. അതുകൊണ്ടു നമ്മൾക്കു വിശ്വസിക്കാൻ കഴിവും പ്രാപ്തിയുമില്ല. വൻകാര്യങ്ങൾ സാധ്യവുമല്ല. ആദ്യത്തെ മൂന്നു നൂററാണ്ടുകളിൽ റോമാസാമ്രാജ്യം അതിന്റെ പരമകോടിയിൽ നിലനിൽക്കുകയും ക്രിസ്തുവിനും തന്റെ ശിഷ്യന്മാർക്കും ആദിമ ക്രിസ്തുസഭയ്ക്കും എതിരായി മർദ്ദനം അഴിച്ചുവിടുകയും ഇരുമ്പു മുഷ്ടി പ്രയോഗിക്കുകയും ചെയ്തു. എങ്കിലും റോമാസാമ്രാജ്യത്തിന്റെ സകല ശക്തിയ്ക്കും ക്രിസ്തുസഭയെ കീഴമർത്താൻ സാധിച്ചില്ല. ആദിമസഭ പീഡനത്തെ അതിജീവിച്ചെങ്കിൽ ആധുനിക ക്രൈസ്തവസഭ എന്തുകൊണ്ടു നോക്കിനിൽക്കണം. ഭാരതത്തിലെ മൂകലക്ഷങ്ങളോടുള്ള നമ്മുടെ കർത്തവ്യം വളരെ വ്യക്തമാണു്. കൂസലെന്യെ ദൈവരാജ്യ പ്രചരണാർത്ഥം പ്രവർത്തിക്കുക. പൗലൂസു് അപ്പോസ്തോലൻ ഏഷ്യാമൈനറിലെങ്ങും ഒന്നല്ല മൂന്നു മിഷനറി യാത്രകൾ അനുഷ്ഠിക്കാൻ തന്നെ പ്രേരിപ്പിച്ച ആദ്ധ്യാത്മിക മൂല്യങ്ങൾ എന്തെല്ലാമായിരുന്നു. യേശുക്രിസ്തുവിന്റെ സ്നേഹം തന്നെ നിർബന്ധിക്കുന്നു എന്ന പ്രേരണാശക്തിയുണ്ടായിരുന്നു. പ്രേരണാശക്തിയില്ലെങ്കിൽ ദൈവരാജ്യപ്രചരണം നടക്കയില്ല. രണ്ടാമതായി ദൈവതേജസ്സിന്റെ സുവിശേഷം. ക്രിസ്തുയേശുവിന്റെ മഹിമയുടെ സുവിശേഷത്തെക്കുറിച്ചു അഭിമാനം ഉണ്ടായിരുന്നു. സത്യസുവിശേഷം വ്യക്തികളെ രൂപാന്തരപ്പെടുത്താൻ കഴിവുള്ളതാണെന്നു വിശ്വസിച്ചിരുന്നു. അവസാനമായി ലോകത്തിന്റെ ആവശ്യത്തെക്കണ്ടറിഞ്ഞു് ആ പ്രശ്നങ്ങൾ പരിഹരിക്കാൻ തുനിഞ്ഞു. ആവശ്യങ്ങളും പ്രശ്നങ്ങളും നമ്മേയും തുറിച്ചു നോക്കുന്നു. ക്രിസ്തുവിന്റെ സ്നേഹത്താൽ പ്രേരിതരായി നമുക്കു് പ്രവർത്തിക്കാം. പൗലൂസിനുണ്ടായിരുന്ന ഉന്നതമായ ചിന്താഭാരം നമ്മെ നിയന്ത്രിക്കുന്നതായാൽ നമുക്കും യേശുക്രിസ്തുവിന്റെ ശക്തികൊണ്ടു സകലവും സാധ്യമാകും. വിശ്വസിക്ക, മാത്രം ചെയ്യുക. ദൈവനാമത്തിൽ ഞാൻ പായട്ടെ. എനിക്കു് വിശ്വാസമില്ലെങ്കിലും ജോർജ്ജ് വൈററുഫീൽഡിന്റെ വിശ്വാസത്തെ പരിഗണിച്ചു: ഞാൻ ദേവാലയത്തിൽ പോകയാണെന്നു് ഡേവിഡു് ഹ്യൂ എന്ന നിരീശ്വരൻ പറയുന്നുണ്ടു്.

ലോകത്തിൽ ഇന്നു പലവാതിലുകൾ തുറന്നിട്ടുണ്ടു്. അവസരങ്ങൾ സമീപിക്കുമ്പോൾ കണ്ണിൽക്കണ്ണിൽ നോക്കി ചിന്തിച്ചിരിക്കാതെ അവസരംതക്കത്തിലുപയോഗിക്കുക. ലോകം അസാധാരണമായ ഒരു പ്രതിസന്ധിഘട്ടത്തിലെത്തിച്ചേർന്നിരിക്കയാണു്. “എന്റെ പിതാവും ഞാനും പ്രവർത്തിക്കുന്നു.” നമുക്കു് ഉയന്നു ജാഗരിക്കാം. യെശയ്യാവിനെപ്പോലെ ഞാൻ അരിഷ്ടമാനുഷൻ എന്നു പറഞ്ഞു പ്രാർത്ഥനയോടെ കാത്തിരിക്കാം. നോയ്മ്പിന്റെ കാലഘട്ടത്തിലേക്കാണല്ലോ നാം വന്നെത്തിയിരിക്കുന്നതു്. നമ്മുടെ തോൽവിയെപ്പററി നമുക്കു് പശ്ചാത്താപപ്രകടനം നടത്താം. അനുതാപവാക്യങ്ങൾ ഉച്ചരിക്കാം.

രണ്ടാമതായി മ്ലേച്ഛവും, താണതുമായ ജീവിതസ്ഥിതിയിൽ നിന്നും ഉയരാൻ നമുക്കു ശ്രമിക്കാം. ചില ക്രിസ്തീയ യുവതീയുവാക്കന്മാരുടെയും, മാതാപിതാക്കന്മാരുടെയും ജീവിതം എന്തുമാത്രം അധ:പതിച്ചതാണു്. ഈ താണതലത്തിൽ നിന്നും നാം ഉയന്നു വേർപെടണം. മൂന്നാമതായി നഷ്ടപ്പെടുന്ന മനുഷ്യനെ രക്ഷയിങ്കലേക്കാനയിക്കാൻ നിനക്കു കരഗതമായിട്ടുള്ള താലന്തുകളെ എങ്ങിനെ വിനിയോഗിക്കുമെന്നു ചിന്തിക്കുക. കഴിഞ്ഞകാലത്തെ തോൽവികളെ പരിഗണിക്കാതെ ആത്മാക്കൾക്കു് വേണ്ടി ഉള്ളുരുക്കമുള്ളവരായി കാത്തിരുന്നു ശക്തിപ്രാപിക്കുക.

കഴിഞ്ഞകാലത്തെ തോൽവികളെപ്പററി പശ്ചാത്തപിച്ചു പ്രാർത്ഥിക്കുക. ക്രൈസ്തവ ജീവിതനിലവാരം ഉയർത്തുക, രക്ഷിതാവും സ്നേഹിതനും ഉദ്ധാരകനുമായ യേശു മ്ശിഹായിലുള്ള വിശ്വാസത്തിൽ സ്ഥിരതപ്പെട്ടു് ഏല്പിച്ചിരിക്കുന്ന വേല നിവൃത്തിച്ചു് മുന്നോട്ടുപോവുക. ദൈവം അതിനു നമ്മെ അനുഗ്രഹിക്കുമാറാകട്ടേ. (മാരാമൺ കൺവൻഷനിൽ ചെയ്ത പ്രസംഗം.)

# മാംസം ഭക്ഷിക്കാതിരിക്കുന്നതു് നല്ലതാണോ?

(ഡി. എച്ച്. ക്രിസ്സ് എം. ഡി.)

ഒരു ഭക്ഷണപദാർത്ഥമെന്ന നിലയിൽ മാംസം ഭക്ഷിക്കാതിരിക്കുന്നതു നല്ലതാണോ എന്നുള്ള ചോദ്യം പലരും പലപ്പോഴും ചോദിക്കാറുള്ളതാണു്. പരിഷ്കൃത രാജ്യങ്ങളിൽ വിശിഷ്യാ ആധുനിക നഗരങ്ങളിൽ മാംസത്തിനു അമിതമായ ചെലവാണുള്ളതു്. മാംസഭക്ഷണം അനേകം നാശോന്മുഖങ്ങളായ രോഗങ്ങൾക്കു് നിദാനമാണെന്നു സർവ്വസമ്മതമായി അംഗീകരിക്കപ്പെട്ടിരിക്കുന്ന ഒരു വസ്തുതയാണു്. മാംസം തീരെ ഉപേക്ഷിക്കാതെ മിതമായി ഭക്ഷിക്കുന്ന പക്ഷം അതു ആരോഗ്യവും ഊർജ്ജവും നൽകുന്നതാണെന്നു ഒരു കൂട്ടർ അഭിപ്രായപ്പെടുന്നു. ലോകത്തിലെ വൻശക്തികളായ പരിഷ്കൃത രാജ്യങ്ങൾ മാംസം ഭക്ഷിക്കുന്നു എന്നുള്ളതു് ഈ വാദത്തിനു ഉപോൽബലമായി ഇക്കൂട്ടർ ചൂണ്ടിക്കാണിക്കുന്നു.

ശാരീരികമായും, ധാർമ്മികമായും, ഉച്ചകോടിയിലെത്തണമെങ്കിൽ പരിപൂർണ്ണമായും മാംസം പരിത്യജിച്ചേതീരൂ എന്നു മറ്റൊരുകൂട്ടർ ശക്തിപൂർവ്വം നിഷ്കർഷിക്കുന്നു. മുമ്പു ലോകത്തിൽ ശക്തിയോടുകൂടി വാണിരുന്ന പല ജാതികളും മാംസം ഉപയോഗിക്കാത്തവരോ അല്ലാത്തപക്ഷം വല്ലപ്പോഴും ഉപയോഗിക്കുന്നവരോ ആയിരുന്നു എന്നു ഇക്കൂട്ടർ വാദിക്കുന്നു. കൂടാതെ ഇന്നു മാംസം ഭക്ഷിക്കുന്ന പരിഷ്കൃതരാജ്യങ്ങളുടെ നട്ടെല്ലായ ഗ്രാമീണജനത ഇന്നും കാർഷികവിഭവങ്ങളെ ആശ്രയിച്ചാണു ഉപജീവിക്കുന്നതു് എന്നും ചൂണ്ടിക്കാണിക്കപ്പെടുന്നു. മാംസഭക്ഷണത്തിനെതിരായും അനുകൂലമായും ഉള്ള ഈ വാദങ്ങൾ നേരിട്ടു കണ്ടിട്ടുള്ള സംഗതികളുടെ അടിസ്ഥാനത്തിൽ ഉന്നയിച്ചിട്ടുള്ളവകളാകയാൽ ഒരു തീരുമാനത്തിലെത്തിച്ചേരുക ക്ഷിപ്രസാധ്യമല്ല. മാംസം ഭക്ഷിക്കുന്ന ജ[illegible]ങ്ങൾ പുകയിലയും, മദ്യവും, മറ്റു [illegible]ഹരിസാധനങ്ങളും ഉപയോഗിക്കു[illegible]ണ്ടു്. മാംസം ആദിയായവ ഭക്ഷിക്കു[illegible]തു രാജ്യം ശക്തിമത്താണെന്നു [illegible]നെ അടിസ്ഥാനപ്പെടുത്തി പറയു[illegible]മല്ല.

[illegible]ജ്യത്തിലെ ജനങ്ങളുടെ ശ[illegible] ആരോഗ്യവും നിർണ്ണയിക്കു[illegible]ടകം വ്യക്തികളുടെ ആരോഗ്യസ്ഥിതിയാണു്. മദ്യപാനിയെ പ്പറ്റി ആരോഗ്യവാനായിക്കാണാമെങ്കിലും വാസ്തവം അതല്ല. മദ്യം കുടിക്കുകയും ആരോഗ്യവനായി ജീവിക്കുകയും ചെയ്യുക യാതൊരുത്തനും കഴിയുകയില്ല. അയാൾക്കു രോഗങ്ങളെ തടയുന്നതിനുള്ള ശക്തി നശിക്കുന്നു. മദ്യപാനികളെ ഇൻഷ്വറൻസു കമ്പനികൾപോലും തിരിഞ്ഞുനോക്കുന്നില്ലത്രെ.

ഭക്ഷണം ധാർമ്മിക ജീവിതത്തിലും കുടുംബജീവിതത്തിലും ചെയ്യുന്ന സ്വാധീനത്തെപ്പറ്റി ഒരു പണ്ഡിതൻ നൽകിയ വിവരണം താഴെ ചേർക്കും പ്രകാരമാണു്. അദ്ദേഹത്തിന്റെ ഒരു ശിഷ്യൻ സൽസ്വഭാവം ലഭിക്കുന്നതിനുവേണ്ടി ദൈവത്തോടു പ്രാർത്ഥിച്ചു എങ്കിലും അതു ലഭിച്ചില്ല. "നിനക്കു ആത്മനിയന്ത്രണം നൽകണമെന്നു ദൈവത്തോടു പ്രാർത്ഥിച്ചാൽ പോരാ. നീ ധാർമ്മിക സത്യവും ശാരീരികസത്യവും പഠിക്കണം. പല ഡോക്ടർമാരും പ്രാർത്ഥന ചില രോഗങ്ങൾക്കുള്ള മരുന്നായി നിർദ്ദേശിച്ചിട്ടുണ്ടു്. ചില മനുഷ്യർ സൽസ്വഭാത്തിനുവേണ്ടി പ്രാർത്ഥിച്ചിട്ടുണ്ടു്. എന്നാൽ മാംസം ഉപയോഗിക്കുന്നിടത്തോളം കാലം സൽസ്വഭാവം എളുപ്പം ലഭിക്കുകയില്ലെന്നാണു ചില ഡോക്ടറന്മാരുടെ അഭിപ്രായം. മാംസം ഭക്ഷിക്കുന്നിടത്തോളംകാലം ആത്മനിയന്ത്രണം സാധ്യമല്ലത്രെ. ധാന്യങ്ങളും, സസ്യാഹാരങ്ങളും ഭക്ഷിക്കുമ്പോൾ സ്വഭാവത്തിനു പാകത ലഭിക്കുകയും ചെയ്യുന്നു. ഡോക്ടറന്മാരുടെ നിർദ്ദേശവും പ്രാർത്ഥനയും ഒന്നിച്ചു അനുഷ്ഠിച്ചപ്പോൾ ഉദ്ദിഷ്ട ഫലം ലഭിച്ചു.

വിശപ്പിനും ആഗ്രഹത്തിനും അടിപ്പെട്ടു് ആദ്യമാതാപിതാക്കന്മാർ ഏദൻ നഷ്ടപ്പെടുത്തി; അതു വീണ്ടെടുക്കണമെങ്കിൽ വിശപ്പിനെയും ആഗ്രഹത്തെയും അകറ്റിനിറുത്തണമെന്നു് മറ്റൊ പണ്ഡിതൻ പറയുന്നു. ഭക്ഷണത്തിലുള്ള ക്രമീകരണവും, വികാരങ്ങളുടെ നിയന്ത്രണവും ബുദ്ധിശക്തിയെ സംരക്ഷിക്കുകയും മാനസികവും സന്മാർഗ്ഗികവുമായ ഓജസ്സ് തെറ്റും ശരിയും തമ്മിൽ വിവേചിച്ചറിയുന്നതിനുള്ള കഴിവിന്റെ മണ്ഡലത്തിലേക്കുന്നയിക്കുകയും ചെയ്യുന്നു.

ആദിയിൽ മനുഷ്യനു് അനുവദിക്കപ്പെട്ട ഭക്ഷണസാധനങ്ങളുടെ കൂട്ടത്തിൽ മാംസം ഉൾപ്പെട്ടിരുന്നില്ല. ജലപ്രളയത്തിനുശേഷം സകലസസ്യങ്ങളും നശിച്ചപ്പോൾ മനുഷ്യൻ മാംസം ഭക്ഷിച്ചു തുടങ്ങി.

ഏദനിൽ വച്ചു ദൈവം ആദ്യമാതാപിതാക്കൾക്കു ഏറ്റവും മെച്ചമായ ആഹാരം കാണിച്ചു കൊടുത്തു. ഇസ്രയേലിനും ദൈവം അതേ പാഠം കൊടുത്തു. ദൈവം ഇസ്രയേലിനെ ഈജിപ്തിൽ എത്തിച്ചു അവർ തന്റെ സ്വന്തജനം ആയിരിക്കുന്നതിനുള്ള പരിശീലനം കൊടുത്തു. അവരിൽ കൂടി ലോകത്തെ പഠിപ്പിക്കുന്നതിനും അനുഗ്രഹിക്കുന്നതിനും ദൈവം ആഗ്രഹിച്ചു. അവർക്കു ദൈവം സ്വർഗ്ഗീയമന്നായാണു്, മാംസമല്ല കൊടുത്തു സംരക്ഷിച്ചതു്. അവരുടെ പിറുപിറുപ്പുകൊണ്ടു മാത്രമാണു് അവർക്കു കുറച്ചുകാലത്തേക്കു മാംസം അനുവദിച്ചതു്. മാംസം ഉപയോഗിക്കുക മൂലം അനേകർ രോഗികളായി മരണം അടഞ്ഞു. എന്നിട്ടും സസ്യാഹാരത്തിൽ നിഷ്ഠവെയ്ക്കുന്നതിൽ ആരും ശ്രദ്ധിച്ചില്ല. അതു അതൃപ്തിയുടെ ഒരു കാരണമായി തുടർന്നു വന്നു.

ദൈവികമായ ഭക്ഷണപദ്ധതിയിൽ നിന്നും ഇസ്രയേൽ വ്യതിചലിച്ചപ്പോൾ അവർക്കു ഭയങ്കരമായ നഷ്ടം നേരിട്ടു. അവർ മാംസാഹാരം ആഗ്രഹിക്കുകയും അതിന്റെ ഫലം അനുഭവിക്കുകയും ചെയ്തു. അവർ ദൈവനിശ്ചയപ്രകാരമുള്ള സ്വഭാവത്തിൽ വരികയോ ദൈവത്തിന്റെ ഉദ്ദേശം പൂർത്തീകരിക്കുകയോ ചെയ്തില്ല. "അവർ അപേക്ഷിച്ചതു അവൻ അവർക്കു കൊടുത്തു; എങ്കിലും അവരുടെ പ്രാണനു ക്ഷയം അയച്ചു."

മാംസാഹാരത്തിന്റെ ഫലം പെട്ടെന്നു് അറിഞ്ഞു എന്നു വരികയില്ല. തന്നിമിത്തം മാംസം ഉപദ്രവകരമല്ലെന്നു തെളിയിക്കുക സാധ്യമല്ല. മാംസഭക്ഷണമാണു് രക്തദൂഷ്യത്തിനുള്ള കാരണമെന്നു കുറച്ചു പേർമാത്രമേ വിശ്വസിക്കുകയുള്ളു. മാംസം ഭക്ഷിക്കുന്നതു മൂലം അനേകർ മൃതിയടയുന്നു. എന്നാൽ അവരോ മറ്റുള്ളവരോ അതിന്റെ കാരണം ഇന്നതാണെന്നു സംശയിക്കുകപോലും ചെയ്യുന്നില്ല.

(തുടരും)

### ഈ ആഴ്ചയിലെ വിശേഷദിവസങ്ങൾ.

മാർച്ച്. 28. ക്പിപ്പോ ഞായറാഴ്ച
ഏപ്രിൽ 4. സമിയോ ഞായറാഴ്ച, കാതോലിക്കാദിനം.

### വാരപഞ്ചാംഗം

| | മാർച്ച് | മീനം |
|---|---|---|
| ഞായർ | 28 | 15 |
| തിങ്കൾ | 29 | 16 |
| ചൊവ്വാ | 30 | 17 |
| ബുധൻ | 31 | 18 |
| വ്യാഴം | 1 | 19 |
| വെള്ളി | 2 | 20 |
| ശനി | 3 | 21 |

### Thought for the Week

We are never without help. We have no right to say of any good work, it is too, hard for me to do; or of any sorrow, it is hard for me to bear; or of any sinful habit, it is too hard for me to overcome.

E. Charles.

# THE CHURCH WEEKLY

## ഡോക്ടർ സർണോവും മിസ്സിസ് സർണോവും

ഒരു കൊല്ലത്തെ ഹ്രസ്വമായ സേവനകാലത്തിനു ശേഷം ഡോക്ടർ സർണോവും പത്നിയും ഇൻഡ്യ വിടുകയാണ്. ഓക്സ്ഫോർഡ് സർവകലാശാലാ സ്പോൾഡിംഗ് പ്രൊഫസർ, വേദശാസ്ത്രപണ്ഡിതൻ, സർവലോക സഭാ ഐക്യപ്രസ്ഥാനത്തിലെ ഒരു സമുന്നത നേതാവ് എന്നീ വിവിധ നിലകളിൽ വിശ്വപ്രഖ്യാതനാണ് ഡോക്ടർ സർണോവ്. കമ്യൂണിസ്റ്റുകാരുടെ അധികാര പ്രാബല്യത്തോടുകൂടി റഷ്യയിൽ മതസംഹാര മർദ്ദനങ്ങളും ആരംഭിച്ച കഥ പ്രസിദ്ധമാണല്ലോ. റഷ്യൻ മഹാസാമ്രാജ്യത്തിലെ ഭൂരിപക്ഷം ജനങ്ങളും പുരാതന പൗരസ്ത്യസഭയിലെ അംഗങ്ങളാണ്. പൗരസ്ത്യസഭയുടെ ഏററവും പ്രമുഖമായ ഒരു ശാഖയാണ് റഷ്യൻ സഭ. ജനസംഖ്യ, പുരോഹിതവർഗ്ഗത്തിന്റെ നില, മുതലായവ പരിഗണിച്ചാൽ പൗരസ്ത്യസഭകളിലെ ഏററവും വമ്പിച്ച രണ്ടു ശാഖകൾ ഗ്രീക്കുസഭയും റഷ്യൻ സഭയുമാണ്. സാർ ചക്രവർത്തിമാരുടെ ദുരധികാര ദുർഭരണങ്ങളുമായി സംഘടിപ്പിച്ചാണ് കമ്യൂണിസ്റ്റ്മതം റഷ്യൻസഭയെ വീക്ഷിച്ചത്. അതുകൊണ്ട് കമ്യൂണിസ്റ്റാധിപത്യം സ്ഥാപിച്ചപ്പോൾ സോവിയററ് അധികാരികൾ പ്രഥമമായി ചെയ്ത ഒരു കൃത്യം ക്രൈസ്തവസഭയെ നിരോധിക്കുകയും ഈശ്വരാരാധന മുടക്കുകയുമായിരുന്നു. അന്ന് മതപീഡനത്തെ പ്രതിഷേധിച്ച പലരും ആത്മരക്ഷാർത്ഥം ഇതരരാജ്യങ്ങളിൽ അഭയം പ്രാപിക്കേണ്ടിവന്നു. പാരീസ് നഗരത്തിൽ ഒരു വലിയ സംഘം അഭയാർത്ഥികളായി ചെന്നവരുടെ കൂട്ടത്തിൽ ഡോക്ടർ സർണോവും ഉൾപ്പെട്ടിരുന്നു. ആദ്യം ഫ്രാൻസിലും പിന്നീടു ഇംഗ്ളണ്ടിലുമായി താമസിച്ച് വേദശാസ്ത്രത്തിൽ പാണ്ഡിത്യം സമ്പാദിച്ചു. പൗരസ്ത്യസഭകളും പ്രോട്ടസ്റ്റൻറു വിശ്വാസികളും തമ്മിൽഉള്ള അന്തരങ്ങളെപ്പററിയുള്ള യാഥാർത്ഥ്യബോധത്തോടുകൂടിത്തന്നെ ഇതര വിശ്വാസങ്ങളെ സഹിഷ്ണുതാഭാവത്തോടുകൂടി കാണുവാനുള്ള കഴിവ് അദ്ദേഹം പ്രദർശിപ്പിച്ചു. തന്മൂലം പാശ്ചാത്യ സഭകളിൽപെട്ട അനേകരും അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ ആദരവോടുകൂടി കേൾക്കുകയും വിലകല്പിക്കുകയും ചെയ്തു തുടങ്ങി. പൗരസ്ത്യസഭാ വിശ്വാസങ്ങളെപ്പററി പാശ്ചാത്യരുടെ ഇടയിലുള്ള തെററിദ്ധാരണകൾ നീക്കുവാനും, പൗരസ്ത്യസഭാ വിശ്വാസങ്ങൾ താല്പര്യത്തോടുകൂടി പാശ്ചാത്യർ പഠിക്കുവാനും ഇടയാക്കിയ നേതാക്കന്മാരിൽ ഡോക്ടർ സർണോവിനു ഗണ്യമായ സ്ഥാനമുണ്ട്. അങ്ങനെയുള്ള ഒരു മഹാനുഭാവനെയും, അദ്ദേഹത്തിന്റെ ഗുണവതിയായ ഭാര്യയേയും, നമ്മുടെ നാട്ടിൽ അല്പകാലത്തേക്കെങ്കിലും സേവനത്തിനായി ലഭിച്ചതു് ദൈവകാരുണ്യം മൂലമാണെന്നുള്ളതിനു സംശയമില്ല. അദ്ദേഹത്തിനും ഭാര്യക്കും ദേവലോകമരമനയിൽവച്ചു പ: കാതോലിക്കാബാവാ തിരുമേനി നൽകിയ ഹൃദ്യമായ യാത്രയയപ്പു സൽക്കാരത്തിൽ മാർ ദീവന്നാസ്യോസ് തിരുമേനി സഭാഐക്യത്തിന്റെ പ്രാധാന്യത്തെപ്പററിയും ഐക്യത്തിന്റെ ശക്തിയെപ്പററിയും പ്രതിപാദിച്ചു സംസാരിക്കയുണ്ടായി. സഭാഐക്യത്തെപ്പററി ആഗ്രഹിച്ചതുകൊണ്ടു മാത്രം കാര്യമായില്ല. അതിനുള്ള മനോഭാവം നാം പരിശീലിച്ചേ തീരു. ഡോക്ടർ സർണോവ് നൽകിയ ഏററവും മഹത്തായ സംഭാവന ആ മനോഭാവത്തിൽ നിന്നുത്ഭവിച്ച സംസ്കാരമാതൃകയാണെന്നാണ് ശ്രീ ഇ. ജോൺ പീലിപ്പോസ് പ്രസ്തുത സൽക്കാര സമ്മേളനത്തിൽ പ്രസ്താവിച്ചത്. തീവ്രമായ ഓർത്തഡോക്സ് വിശ്വാസഭക്തിയോടു കൂടിത്തന്നെ ഇതര വിശ്വാസ സംഹിതകളെ സഹിഷ്ണുതയോടുകൂടി വീക്ഷിക്കുവാനുള്ള അസ്സാധാരണ കഴിവാണ് ഡോക്ടർ സർണോവിൽ പ്രത്യക്ഷമായി കാണുവാൻ സാധിക്കുന്നത്. പത്തനംതിട്ട കോളജിലെ അദ്ധ്യാപകാദ്ധ്യേതാക്കൾ അങ്ങനെയുള്ള ഒരു മഹനീയമാതൃക അനുകരിക്കുവാൻ ലഭിച്ച സൗകര്യത്തിൽനിന്ന് ഈ നാട്ടിൽ ശാശ്വതമായ സൽഫലങ്ങൾ സംഭാവന ചെയ്യുവാൻ ബാദ്ധ്യസ്ഥരാണെന്നാണ് ഞങ്ങളുടെ ബോദ്ധ്യം. അല്ലാതെ പാവക്കാ കാശിക്കു പോയതുപോലെ, തിരിച്ചുവന്നപ്പോഴും കയ്ക്കുന്നതായി തന്നെ സ്ഥിതി ചെയ്യുന്ന ഒരവസ്ഥ സൽജനസമ്പർക്കത്തിൽ നിന്നു വന്നു ഭവിക്കാതിരിക്കട്ടെ. ഡോ. സർണോവിന്റെയും മദാമ്മയുടെയും സേവനമാഹാത്മ്യമെന്താണെന്നു തന്നെ ഗ്രഹിക്കുവാൻ പ്രാപ്തിയില്ലാത്തവരും നമ്മുടെ ഇടയിൽ ധാരാളം കണ്ടേക്കാം. ഒന്നാന്തരം സംഗീതവൈദഗ്ദ്ധ്യം പ്രകടിപ്പിക്കപ്പെടുന്ന ഒരു രംഗത്തു കലാവാസനയില്ലാത്തവൻ അശ്രദ്ധ പ്രകടിപ്പിക്കുന്നതുപോലെയാണത്. മാനവ സംസ്കാരത്തിന്റെ അഗാധവശങ്ങളെ കാണുവാനും, ഹൃദയത്തുടിപ്പിനു വിധേയമാകുവാനുമുള്ള ഒരു കഴിവ് നമ്മിൽ നട്ടുപിടിപ്പിച്ചു വളർത്തേണ്ടതാണ്. കലാബോധത്തിന്റെ തിരത്തള്ളലിൽ ഒരു അമേരിക്കൻ ടാജ്മഹാൽ നോക്കിനിന്നു കണ്ണുനീർ പൊഴിച്ച ഒരു സംഭവം കേട്ടിട്ടുണ്ട്. ഡോ. സർണോവിനെപ്പോലെയുള്ളവരുമായുള്ള സമ്പർക്കസൗകര്യം ഒരു അന്യാദൃശ ഭാഗ്യമാണ്. അതു ഭാഗ്യമാണെന്നുപോലും കാണാനുള്ള കഴിവ് ചേമ്പിലയിൽ വെള്ളമൊഴിച്ചതുപോലെയുള്ള മരഹൃദയാലുക്കൾക്കു കഴിഞ്ഞില്ലെന്നു വരാം. എന്തിനാണ് ബിരുദധാരികൾ ധാരാളമുള്ള ഒരു രാജ്യത്തെ കോളജ് പ്രിൻസിപ്പലായി ഒരു വൈദേശികനെ വരുത്തി വ്യയ ഭാരങ്ങൾ വഹിക്കുന്നതെന്ന്, ഒരു ചോ ദ്യം അറിവില്ലാത്തവരുടെ മനസ്സി ഉദിച്ചേക്കാം. അങ്ങനെയുള്ള വ ഉത്തരം നൽകേണ്ടതു പത്തനം ത കോളജിലെ അദ്ധ്യാപകാദ്ധ്യേതാക്ക ണ്. ബിരുദനേട്ടംകൊണ്ടു കിട്ട ചില മാഹാത്മ്യങ്ങളുണ്ട്. പ്ര മിഷ്യനറിശ്രേഷ്ഠനും ഈ പലർക്കും സുപരിചിതനുമായ നായ ഡബ്ളിയൂ. ഇ. എ

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# "കുരുടന്മാരായ വഴികാട്ടികൾ"

(എ. ററി.)

"കാണാത്തവർ കാണ്മാനും കാണുന്നവർ കുരുടർ ആവാനും ഇങ്ങനെ ന്യായവിധിക്കായി ഞാൻ ഇഹലോകത്തിൽ വന്നു എന്നു് യേശു പറഞ്ഞു. അവനോടുകൂടെയുള്ള ചില പരീശന്മാർ ഇതു കേട്ടിട്ടു് ഞങ്ങളും കുരുടരോ എന്നു ചോദിച്ചു. യേശു അവരോടു് നിങ്ങൾ കുരുടർ ആയിരുന്നുവെങ്കിൽ നിങ്ങൾക്കു പാപം ഇല്ലായിരുന്നു; എന്നാൽ ഞങ്ങൾ കാണുന്നുവെന്നു നിങ്ങൾ പറയുന്നതുകൊണ്ടു് നിങ്ങളുടെ പാപം നില്ക്കുന്നു എന്നു പറഞ്ഞു", (യോ 9. 39.—41)

നമ്മുടെ കർത്താവു ജന്മനാ കുരുടനായ മനുഷ്യനെ സുഖപ്പെടുത്തിയ സംഭവം രേഖപ്പെടുത്തുവാൻ വി. യോഹന്നാൻ തന്റെ സുവിശേഷത്തിലെ ഒരു അദ്ധ്യായം മുഴുവനും വിനിയോഗിച്ചിട്ടുണ്ടു്. ആ സംഭവത്തിന്റെ അത്ഭുതത്തേക്കാൾ അധികമായി നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നതു അതിൽ ഇടപെടുന്ന പലതരക്കാരായ ആളുകളുടെ മനോഭാവമാണു്. സുഖം നൽകിയ കർത്താവു്, സുഖം പ്രാപിച്ച കുരുടൻ എന്നിവരെ കൂടാതെ യേശുവിന്റെ ശിഷ്യന്മാർ, കുരുടന്റെ അയൽക്കാർ, മാതാപിതാക്കന്മാർ, പരീശന്മാർ എന്നീ നാലുകൂട്ടം ആളുകളെ ഈ സംഭവത്തോടു ബന്ധപ്പെട്ടു നാം കാണുന്നു. ഓരോരുത്തരിലും പ്രകടമായ ചിന്താഗതി എന്തായിരുന്നുവെന്നു നോക്കാം. ശിഷ്യന്മാർ കുരുടനെ കണ്ടമാത്രയിൽ "റബ്ബീ ഇവൻ കുരുടനായി പിറക്കത്തക്കവണ്ണം ആർ പാപം ചെയ്തു? ഇവനോ ഇവന്റെ അമ്മയപ്പന്മാരോ" എന്നു ചോദിക്കയാണു് ചെയ്തതു്. കേവലം തത്വപരമായ ഒരു പ്രശ്നത്തിനു് ഉത്തരം ലഭിക്കുവാനുള്ള ഒരവസരമാണു് അവർ അവിടെ കണ്ടതു്. ദുരിതത്തിന്റെ ഉത്ഭവം അന്വേഷിക്കുന്നതിനു മുമ്പായി അതിനു നിവാരണം ഉണ്ടാക്കുകയാണു അവരുടെ കർത്തവ്യമെന്നു യേശു ശിഷ്യന്മാരെ ഉൽബോധിപ്പിച്ചു:

കുരുടന്റെ സുഖപ്രാപ്തിയിൽ അവന്റെ അയൽക്കാർക്കു് അത്ഭുതം തോന്നിയതു സ്വാഭാവികമാണു്. അതു് എങ്ങനെ സംഭവിച്ചുവെന്നു് അവർ അന്വേഷിച്ചു. കുരുടന്റെ സാക്ഷ്യം വിശ്വസിക്കുവാൻ അവർ തയ്യാറില്ലായിരുന്നു. കേവലം കാണികൾ എന്നുള്ളതിലപ്പുറമായ യാതൊരു താല്പര്യവും ഇക്കൂട്ടരിലും നാം കാണുന്നില്ല. അവർ ആ കുരുടനെ പരീശന്മാരുടെ അടുക്കലേക്കു കൊണ്ടുപോകുന്നു. യേശുവിൽ കുററം ആരോപിക്കുവാൻ കാത്തിരുന്ന പരീശന്മാർ പ്രഥമദൃഷ്ടിയിൽ തന്നെ ശാബതുലംഘനം എന്ന കുററം കണ്ടുപിടിച്ചു. മുൻവിധിയോടു കൂടിയ ഒരു കേസുവിസ്താരത്തിന്റെ വികൃതരൂപമാണു് പരീശന്മാരും കുരുടനുമായുള്ള സംഭാഷണത്തിൽ നാം കാണുന്നതു്. കുരുടന്റെ മാതാപിതാക്കന്മാർ മതാധികാരികളുടെ അപ്രീതിയെ ഭയന്നു് യാതൊരഭിപ്രായവും രേഖപ്പെടുത്താതെ കഴിച്ചുകൂട്ടി. മകൻ പ്രായപൂർത്തി വന്നവനായതുകൊണ്ടു് അവനോടു ചോദിച്ചാൽ മതിയല്ലോ എന്നുള്ളതായിരുന്നു അവരുടെ നില.

ഈ സംഭവത്തിൽ ഏററവും കൂടുതലായി നമ്മുടെ ചിന്തക്കു വിഷയീഭവിക്കേണ്ടതു് പരീശന്മാരുടെ ആക്കൂട്ടമാണു്. യഥാർത്ഥത്തിൽ കുരുടന്മാർ അവരാണു്. നമ്മുടെ കർത്താവു പല പ്രാവശ്യം പരീശന്മാരെ കുരുടന്മാരെന്നു വിളിച്ചിട്ടുണ്ടു്. "കുരുടന്മാരായ വഴികാട്ടികളെ, നിങ്ങൾക്കു ഹാ കഷ്ടം, (വി. മത്തായി 23: 16) ശാരീരിക കണ്ണുകൾക്കു കാഴ്ചയില്ലാത്തവനെ കർത്താവു സുഖപ്പെടുത്തി. എന്നാൽ ആത്മീയമായ അന്ധത ബാധിച്ചിരുന്ന പരീശന്മാരെ സുഖപ്പെടുത്തുവാൻ തനിക്കു കഴിഞ്ഞില്ല. അനേകരുടെ ആത്മീയ കണ്ണുകൾ തുറന്ന കർത്താവു പരീശന്മാരെപ്പോലുള്ള ആളുകളുടെ കാര്യത്തിൽ അപ്രാപ്തനായി കാണപ്പെട്ടു. അതിന്റെ കാരണമെന്തു്? താൻ സർവ്വശക്തനല്ലേ? പിന്നെ എന്തുകൊണ്ടു് എല്ലാത്തരക്കാരെയും ആകർഷിക്കുവാനും ആദായപ്പെടുത്തുവാനും തനിക്കു കഴിഞ്ഞില്ല? സുഖം പ്രാപിക്കണമെന്നു് ആഗ്രഹമില്ലാത്ത ആരെയും താൻ സുഖപ്പെടുത്തിയില്ല. "രോഗികൾക്കല്ലാതെ വൈദ്യനെക്കൊണ്ടു് ആവശ്യമില്ല.,, ശാരീരികമായ രോഗം ബാധിച്ചവരെപ്പോലെതന്നെ ആത്മീയരോഗം ബാധിച്ചവരെയും താൻ ബലം പ്രയോഗിച്ചു സുഖപ്പെടുത്തിയില്ല. പരീശന്മാരെ സംബന്ധിച്ചു പറയുകയാണെങ്കിൽ അവർക്കു് എന്തെങ്കിലും കുറവോ കുററമോ ഉണ്ടെന്നുള്ള ബോധം ഇല്ലായിരുന്നു. ന്യായപ്രമാണത്തിന്റെ അക്ഷരത്തിൽ നിന്നു് അണുമാത്രമെങ്കിലും വ്യതിചലിക്കാതെ ജീവിച്ചിരുന്ന അവർ, മതബോധത്തിന്റെയും മാന്യതയുടെയും കുത്തകപിടിച്ചിരുന്ന അക്കൂട്ടർ സ്വയനീതിയിൽ അഭിമാനം കൊണ്ടിരുന്ന പരീശവർഗ്ഗം നമ്മുടെ കർത്താവിന്റെ കണ്ണുകളിൽ കപടഭക്തരും കുരുടന്മാരായ വഴികാട്ടികളുമായിരുന്നു. അവരുടെ തെററുകളെ തിരുത്തുവാൻ ആർക്കും കഴിയുകയില്ലായിരുന്നു. കാരണം, അവർക്കു തെററുണ്ടെന്നുള്ള ബോധമേ ഇല്ലായിരുന്നു. തങ്ങൾ സർവ്വജ്ഞന്മാരാണെന്നുള്ള ദുരഭിമാനം അവരുടെ അജ്ഞതയുടെ ഒരു ലക്ഷണമായിട്ടേ കണക്കാക്കേണ്ടതുള്ളു.

ആന്തരീയമായ ധാർമ്മികമൂല്യങ്ങളേക്കാൾ ബാഹ്യമായ കർമ്മാനുഷ്ഠാനങ്ങൾക്കും നിയമപരിപാലനത്തിനും പ്രാധാന്യം നൽകിയതിനാൽ അവരുടെ സ്വഭാവത്തിലും ജീവിതത്തിലും വന്നുകൂടിയ അധഃപതനം പരിതാപകരമായിരുന്നു. സാധാരണ മനുഷ്യരുടെ മനസാക്ഷിക്കു ദുർഗ്രഹമായിരുന്ന കാര്യങ്ങൾ പോലും സ്വയം പണ്ഡിതന്മാരെന്നു് അഭിമാനിച്ചിരുന്ന പരീശന്മാർക്കു സ്വീകാര്യമായിരുന്നു. ധാർമ്മികമായ അവരുടെ വിവേചനാശക്തി

---

ണ്ടു് പരേതനായ ശ്രീ കെ. സി. ചാക്കോയെപ്പററി പലപ്പോഴും ഇങ്ങനെ പറയാറുണ്ടായിരുന്നു. "I consider it a blessing to stay with Chacko for a few days" (ചാക്കോയുടെ കൂടെ കുറെ ദിവസങ്ങളെങ്കിലും താമസിക്കാൻ ഇടയാകുന്നതു് ഒരനുഗ്രഹമായി ഞാൻ കരുതുന്നു.) ജീവിതമാഹാത്മ്യത്തിന്റെ അലിഖിതപ്രേരണാശക്തിക്കു വശംവദരായിട്ടുള്ളവർക്കെല്ലാം
...ഹാത്മാക്കളെപ്പററി അങ്ങനെയുള്ള
...നുഭവങ്ങൾ പലതും പറയുവാൻ
...റിയും. അങ്ങനെയുള്ള ഒരു ഹൃദ
...നുഭവമാണു പത്തനംതിട്ട കോള
... ഡോക്ടർ സർനോവിനോടു
...ലക്കത്തിലേർപ്പെടുവാൻ ഇടയായി
... മററുള്ളവരും ആസ്വദിക്കാൻ
...യിട്ടുള്ളതെന്നു ഞങ്ങൾ കരുതു
...ഡോക്ടർ സർനോവും പത്നി
...സഭയോടു യാത്ര പറയുന്ന
...ത്തിൽ ആ ദമ്പതികൾക്കു്
...വൃകങ്ങൾ ആശംസിക്ക

# വി ശ്വ ദീ പം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻതരകൻ)

### ധനവാനും ലാസറും

പിന്നെയുമോരോ കഥകളാലീശ്വര—
നന്നത തത്വങ്ങളേവം വെളിവാക്കി
"പണ്ടൊരു മാനവനേററം ധനംനേടി
കുണ്ഠിതം കൂടാതെ പോക്കിനാൻ വാസരം
അക്കാലമാവിഞ്ഞ നാഥൻെറ ഗോപുര—
ത്തിങ്കൽ ദരിദ്രനാം "ലാസറു വാഴ്കയായ്.
ഭാഗ്യവാനാകുമാവിത്താധിനാഥൻെറ
ഭക്ഷണ മേശ തുടസ്സുന്ന വേളയിൽ
താഴെപ്പതിച്ചിട്ടും ഭക്ഷണോച്ഛിഷ്ടങ്ങൾ
തട്ടിയെടുത്തു വശപ്പടക്കീടുവാൻ
കാത്തുകാത്തങ്ങിനെ ലാസറനേകംനാൾ
പാർത്തും ധനികൻെറ വീട്ടിൻെറ മുന്നിലായ്.
പട്ടിണികൊണ്ടവൻ തീരെവശംകെട്ട
നട്ടെല്ലിനോട്ടചേർന്നൊട്ടിതദോദരം
കണ്ടും വരണ്ട വരണ്ട വനസ്ഥിതൻ
കൂടായി ശേഷിച്ച ജീവനും കൈവിട്ടു
വാഹിനീതീരത്തു വാണോനൊരു തുള്ളി
വെള്ളം കുടിപ്പാൻ ലഭിക്കാതെ പോയിതെ
നല്ല രുചി പൂണ്ട സാധനം ഭക്ഷിച്ചു
സോല്ലാസം കാലം കഴിച്ച ധനികനും
കാലൻെറ വക്ത്രത്തിൽ ചെന്നകപ്പെട്ടുപോയ്
കാലങ്ങൾ തെല്ലു കടന്നു പൊയ്പോകവെ
മാളികത്തട്ടിൽ വസിച്ചവൻ വീണതു
കാളുന്ന തീയുള്ള ദുർന്നരകത്തിൽ താൻ
തത്ര കിടന്നവൻ മേലോട്ടു നോക്കവെ
സത്തമനാമബ്രഹാമിൻ മടിയിലായ്
പട്ടിണികൊണ്ടു മരിച്ചൊരു ലാസറുൾ—
ത്തട്ടിൽ സുഖം പൂണ്ടു വാഴ്‌വതു കാണായി.

ക്ഷയിച്ചുപോയി. അവരുടെ ജീവിത മൂല്യങ്ങൾ കീഴ്മേൽ മറിഞ്ഞു കുഴപ്പത്തിലായി.

ഇതിനെല്ലാം കാരണമെന്താണെന്നു ചോദിച്ചാൽ, ദൈവത്തെക്കുറിച്ചുള്ള അവരുടെ തെററായ ധാരണയാണെന്ന് ഉത്തരംപറയാം. ഇങ്ങനെയുള്ള പ്രമാദങ്ങളിൽചെന്നുവീഴുന്നമനുഷ്യർഒരിക്കലുംസത്യദൈവത്തെആരാധിക്കുന്നവനായിരിക്കയില്ല. ദൈവത്തിൻെറ സ്വഭാവത്തെക്കുറിച്ചുള്ള നമ്മുടെ അറിവിനെ ആശ്രയിച്ചിരിക്കും നമ്മുടെ ജീവിതം. ക്രിസ്തു വെളിപ്പെടുത്തിയ ദൈവത്തെ അറിയുവാനും മുറുകെപ്പിടിക്കുവാനും നമുക്കു കഴിയാത്തപക്ഷം നാമും പരീശന്മാരെപ്പോലെ ധാർമ്മികമായി അധഃപതിക്കാതെരമില്ല. ആത്മികമായ അന്ധത നമ്മെ ബാധിച്ചാൽ ജീവിതം മുഴുവനും അന്ധകാരമയമായിത്തീരും. "ശരീരത്തിൻെറ വിളക്കു കണ്ണാകുന്നു; കണ്ണു ചൊവ്വുള്ളതെങ്കിൽ നിൻെറ ശരീരം മുഴുവനും പ്രകാശിതമായിരിക്കും. കണ്ണു കേടുള്ളതെങ്കിലോ നിൻെറ ശരീരം മുഴുവനും ഇരുണ്ടതായിരിക്കും, എന്നാൽനിന്നിലുള്ള വെളിച്ചം ഇരുട്ടായാൽ ഇരുട്ട് എത്ര വലിയതു!"
(മത്തായി 6:22, 23)

പറവയിലെ കുരുടനായ മനുഷ്യനു കർത്താവു കാഴ്ച നൽകി. യഥാർത്ഥത്തിൽ എല്ലാമനുഷ്യരും പിറവിയിലെ കുരുടന്മാരാണ്. ദൈവത്തെ അറിയുകയാണ് നമുക്കു കാഴ്ചലഭിക്കുന്നതിനുള്ള ഏകമാർഗ്ഗം. നാംസ്വ

# ക്രൈസ്തവലോകവാർത്തകൾ

(കെ. വി. എം.)

### ഡോ. സ്റ്റാൻലിജോൺസിൻെറ 70-ാം ജന്മദിനം

ഡോ. സ്റ്റാൻലി ജോൺസിൻെറ 70-ാം ജന്മദിനം പ്രമാണിച്ച് ഐക്യനാടുകളിൽ ഒരേ സമയത്തു 12 സമ്മേളനങ്ങൾ നടത്തപ്പെട്ടു. 1954 ജനുവരി 6-ാം തീയതി ഇതു സംബന്ധിച്ചു ന്യൂയോർക്കിൽവച്ചു കൂടിയ ഒരു സംയുക്ത ക്രൈസ്തവസഭാ യോഗത്തിൽ "സ്റ്റാൻലി ജോൺസിനെപ്പോലെയുള്ളവരെ ഇൻഡ്യയിലേക്കയച്ചാൽ ഇൻഡ്യയുംഅമേരിക്കയും തമ്മിലുള്ളബന്ധം അഭിവൃദ്ധിപ്പെടുമെന്ന്" അമേരിക്കയിലെ ഇൻഡ്യൻകോൺസൽ ജനറൽ മി. ആർതർലാൽ പ്രസ്താവിച്ചു. ഡോ. സ്റ്റാൻലിജോൺസിൻെറ വിദേശമിഷ്യനറി പ്രവർത്തനങ്ങൾ ഇൻഡ്യയിലാണു കേന്ദ്രീകരിച്ചിരിക്കുന്നതെന്നും അദ്ദേഹം ആദ്യം രചിച്ച പുസ്തകം തന്നെ ("The Christ of the Indian Road") അതിനു സാക്ഷ്യം വഹിക്കുന്നുവെന്നും മി. ലാൽ തുടർന്നു പ്രസ്താവിച്ചു. ഇരുപതിലധികം ഭാഷകളിലേക്കു വിവർത്തനം ചെയ്യപ്പെട്ടിട്ടുള്ള ഈ പുസ്തകത്തിൻെറ പത്തുലക്ഷത്തിലധികം പ്രതികൾ ചെലവായിട്ടുണ്ട്.

തേകാഴ്ചയുള്ളവരാണെന്ന് അഭിമാനിക്കുന്നെങ്കിൽ ദൈവത്തിൽ നിന്നുള്ള കാഴ്ച ലഭിക്കാതെ നാം അന്ധകാരത്തിൽത്തന്നെ ഇരിക്കും. വിനയം ഒന്നുമാത്രമേ നമ്മുടെ കണ്ണു തുറക്കുവാൻ സഹായിക്കൂ. പരീശന്മാരുടെ മൂലപാപം അഹങ്കാരമായിരുന്നു. സത്യവിശ്വാസികളെന്നു സ്വയം അഭിമാനിക്കുന്ന നമ്മുടേയും മൂലപാപം അതുതന്നെ. അതിൽ നിന്നുള്ള മോചനം ലഭിക്കാതെ നമുക്ക് ആത്മീയമായ വളർച്ചയ്ക്കുള്ള സാദ്ധ്യതയില്ല. പുറം തള്ളപ്പെട്ടവനായ ആ കുരുടനെ കർത്താവ് വീണ്ടും അന്വേഷിച്ചു കണ്ടുമുട്ടി അവൻെറ വിശ്വാസത്തെ സ്ഥിരപ്പെടുത്തിയതുപോലെ കർത്താവു നമ്മെയും അന്വേഷിക്കുന്നുണ്ട്, നിശ്ചയം. കർത്താവിനാൽ കണ്ടെത്തപ്പെടുവാൻ ദൈവം നമുക്കു സംഗതിയാക്കട്ടെ.

### ഇവാൻസ്റ്റനിൽ സംബന്ധിക്കുന്നില്ല

അഖിലലോകസഭാ കൗൺസിലി[illegible] ഒരംഗമായ ഗ്രീക്ക് ഇവാൻജലി[illegible] ചർച്ച് മററൊരംഗമായ ഗ്രീക്ക് [illegible] ഡോക്സ് സഭ പീഡിപ്പിക്കുന്നു[illegible] ള്ള കാരണത്താൽ 1954 ആഗ[illegible] വാൻസ്ററണിൽ സമ്മേള[illegible] ഖിലലോക സഭാ സമ്മേ[illegible] സംബന്ധിക്കുന്നില്ലത്രെ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. ലൂക്കോസ് 10. 23—37.

മതത്തിന്റെ കാതലായ അംശം എന്താണ്? പ്രാർത്ഥനയിലും ക്രൂദാശയിലുംകൂടെ ദൈവത്തെ ആരാധിക്കുകയാണോ? അതോ സേവന വ്യാപൃതരായി സൽകൃത്യങ്ങൾ ചെയ്യുകയാണോ? ഇന്നത്തെ സുവിശേഷ ഭാഗംകൊണ്ട് നാം എന്ത് മനസ്സിലാക്കണം. മുകളിൽ ഉദ്ധരിച്ചവ ഒന്നും അതിൽതന്നെ പരിപൂർണ്ണമാകുന്നില്ല. ദൈവ സ്നേഹവും സഹോദര സ്നേഹവും മതത്തിന്റെ അവിഭാജ്യ ഘടകങ്ങളത്രേ. ഈ സത്യം മനസ്സിലാക്കിക്കഴിയുമ്പോൾ നല്ല ശമരിയാക്കാരന്റെ ഉപമയിലെ ഉൽകൃഷ്ടമായ ആശയം കൂടുതൽ വ്യക്തമായി ഗ്രഹിക്കുവാൻ കഴിയുന്നതാണ്. നാം നമ്മുടെ സഹോദരങ്ങളോട് കാണിക്കുന്ന സ്നേഹം നമുക്ക് ദൈവത്തോടുള്ള സ്നേഹത്തിന്റെ പ്രതിഫലനമായിരിക്കണം. നീതിമാന്മാരുടെയും ദുഷ്ടന്മാരുടെയും മേൽ മഴപെയ്യിക്കുകയും നന്ദിയില്ലാത്തവരോടും അധർമ്മികളോടും ആർദ്രതകാണിക്കുകയും ചെയ്യുന്ന ദൈവത്തിന്റെ സ്നേഹത്തിനു തുല്യമായിരിക്കണം ആ സ്നേഹം. എന്റെ സഹായം ആവശ്യമായിരിക്കുന്ന ഏതൊരുവനും എന്റെ അയൽ വാസിയത്രേ. അതിൽനിന്ന് എന്റെ സഹായം ആർക്കെല്ലാമാവശ്യമുണ്ടെന്നറിവാൻ ഞാൻ അന്വേഷണം നടത്തണമെന്നർത്ഥമില്ല. ആ ശമരിയാക്കാരൻ അവന്റെ ജോലിയിൽ വ്യാപൃതനായിരിക്കുന്നതിനിടയ്ക്കു സഹായം അർഹിക്കുന്നവനായി കണ്ടെത്തിയവനെ സഹായിക്കുകയാണല്ലോ ചെയ്തത്. അവന്റെ മാതൃകയിൽ നാം വർത്തിക്കുന്നപക്ഷം അതുപോലെയുള്ള പല അവസരങ്ങൾ നമുക്കും ലഭിക്കുന്നതത്രേ. നിങ്ങൾക്ക് സ്നേഹിതന്മാരുണ്ടാകുന്നതിനേക്കാൾ ആവശ്യം നിങ്ങൾ അന്യർക്ക് സ്നേഹിതന്മാരായിത്തീരുകയാണ്.

...വ്വാ. യോഹന്നാൻ. 11. 7–10

...ലാസറിന്റെ മരണവാർത്ത അറി... കഴിഞ്ഞു ഉടനെ കർത്താവും ശി... മാരും തമ്മിലുണ്ടായ സംഭാഷണ... ന്റെ ഒരു ഭാഗമാണല്ലോ ഇന്ന... ട ചിന്താവിഷയം. മുന്നവസര... യഹൂദന്മാർ കർത്താവിനെ കല്ലെ... ഭാവിച്ചതായിരുന്നു യഹൂ... നിന്നു പിൻവാങ്ങുന്നതിനു ... പ്രേരിപ്പിച്ചത്. വീണ്ടും ... പായാലുണ്ടാകുന്ന ഭവിഷ്യ... ന്മാർ ഭയപ്പെട്ടിരുന്നു. അതുകൊണ്ടാണ് നീ പിന്നെയും അവിടെ പോകുന്നുവോ എന്ന് അവർ ചോദിക്കുന്നത്. കർത്താവിനെ സംബന്ധിച്ചിടത്തോളം തന്റെ കർത്തവ്യ നിർവ്വഹണത്തിൽ വന്നുകൂടാവുന്ന ഏതു ഭവിഷ്യത്തുകളേയും അഭിമുഖീകരിക്കുവാൻ താൻ സന്നദ്ധനായിരുന്നു. അതുകൊണ്ടുണ്ടല്ലോ വീണ്ടും യഹൂദിയായിലേക്കു പോകുവാൻ അവിടുന്നു സന്നദ്ധനായത്. എങ്കിലും ശിഷ്യന്മാർക്ക് കർത്താവ് നൽകിയ മറുപടിയുടെ അർത്ഥം അത്ര സ്പഷ്ടമല്ല. പകൽ സമയത്ത് ലഭിക്കുന്ന വെളിച്ചത്തെ ലോകത്തിന്റെ വെളിച്ചമായി താൻ പ്രഖ്യാപിച്ചുകാണുന്നു. എന്നാൽ അല്പ ദിവസങ്ങൾക്കു മുമ്പ് "താൻ ലോകത്തിന്റെ വെളിച്ചമാണെന്ന്" കർത്താവ് പ്രസ്താവിച്ചത് ശിഷ്യന്മാർ മറന്നുപോയിരിക്കുവാനിടയില്ല. ആ വെളിച്ചത്തിൽ നടക്കുന്നവർ—ആ വെളിച്ചം ഓരോ മനുഷ്യന്റെയും ചുമതലകളും കർത്തവ്യങ്ങളും എന്തെന്ന് കാണിച്ചുകൊടുക്കുന്നു, വഴിതെറ്റി പോകുവാൻ മാർഗ്ഗമില്ല. അവർ ദൈവത്തിന്റെ തൃക്കരങ്ങളിൽ സുരക്ഷിതരാണ്. ദൈവം തിരുമനസ്സാകാതെ ആ ജീവിതത്തിനു അന്ത്യം വരുത്തുവാൻ സാദ്ധ്യവുമല്ല. ആ വിശ്വാസത്തിൽ ജീവിക്കുവാൻ സാധിക്കാത്തവർക്ക് എത്ര വലിയ സമാധാനവും ഉറപ്പുമാണുള്ളത്. H. E Fosdick എഴുതിയിട്ടുള്ള **The Meaning of Service** എന്ന ഗ്രന്ഥത്തെ ആശ്രയിച്ചാണ് ഇന്നുമുതൽ ഓരോ ദിവസത്തേക്കുമുള്ള കുറിപ്പുകൾ തയാറാക്കുന്നത്. സുപ്രസിദ്ധനായ ആ ഗ്രന്ഥകാരൻ എഴുതിയിട്ടുള്ള **The meaning of Prayer, The meaning of faith, Manhood of the master** എന്നീ ഗ്രന്ഥങ്ങൾ വായിച്ചിട്ടുള്ളവർക്കു ഈ കുറിപ്പുകൾ തയാറാക്കുന്നതിനു അടിസ്ഥാനമായി സ്വീകരിച്ചിട്ടുള്ള ഗ്രന്ഥത്തിന്റെ വൈശിഷ്ട്യം ഏകദേശമായിട്ടെങ്കിലും അനുമാനിക്കുവാൻ കഴിയുമെന്നു വിശ്വസിക്കുന്നു.

ബുധൻ മീഖാ. 6.1–8.

മനുഷ്യന്റെ ചിന്താഗതിയുടെ ചരിത്രം പരിശോധിച്ചാൽ അവനു ഭവിച്ചിട്ടുള്ള പരമാബദ്ധങ്ങളിൽ ഒന്ന് മതത്തിൽ സേവനത്തിനോ സാന്മാർഗ്ഗികനിഷ്ഠയ്ക്കോ വലിയ പ്രസക്തിയില്ലെന്നുള്ള മിഥ്യാധാരണയാണ്. ദൈവത്തെ പ്രീതിപ്പെടുത്തുവാൻ അവൻ പലതും ചെയ്യും. എന്നാൽ തന്റെ സഹോദരങ്ങളുമായി നീതിയോടും സ്നേഹത്തോടുംകൂടെ വർത്തിക്കേണ്ടതിന്റെ ആവശ്യകതയെപറ്റി അവൻ ചിന്തിക്കാതെപോകുകയും ചെയ്യും. ബലിപൂജാദികളിലും തീർത്ഥാടനങ്ങളിലും വ്യാപൃതരായിരിക്കുന്ന എത്രഎത്ര മനുഷ്യരാണ് മനുഷ്യനും മനുഷ്യനും തമ്മിലുള്ള സൗഹൃദ്യബന്ധങ്ങളെക്കുറിച്ചും കടപ്പാടുകളെ കുറിച്ചും യാതൊരു ചിന്തയുമില്ലാതെ ജീവിക്കുന്നത്. 20-ാംനൂറ്റാണ്ടിൽ ജീവിക്കുന്ന നമ്മിൽ പലരും മീഖാ പ്രവാചകന്റെ മേലുദ്ധരിച്ചിരിക്കുന്ന നിർദ്ദേശങ്ങളിലേക്ക് ഒന്ന് എത്തിനോക്കേണ്ടതാവശ്യമത്രേ. "എന്നെ കണ്ടവൻ പിതാവിനെ കണ്ടു" എന്ന് അരുളിച്ചെയ്ത മശിഹായുടെ ശിഷ്യന്മാരായ നാം തന്റെ ജീവിതസന്ദേശങ്ങളിൽ പലതും ഇനിയും ഗ്രഹിച്ചിട്ടില്ല. മനുഷ്യാ! നല്ലത് എന്തെന്ന് അവൻ നിനക്കു കാണിച്ചുതന്നിരിക്കുന്നു. നീതി പ്രവർത്തിപ്പാനും ആർദ്രതയുള്ളവനായിരിപ്പാനും ദൈവസന്നിധിയിൽ താഴ്മയോടെ നടപ്പാനും തന്നെ.

വ്യാഴം ഏശയാ 1.11–17.

പല മനുഷ്യർക്കും ദൈവത്തോടും സഹോദരങ്ങളോടുമുള്ള ബന്ധം പരസ്പര ബന്ധമോ പൊരുത്തമോ ഇല്ലാത്ത ഭിന്ന അറകളിലാണ് സ്ഥിതിചെയ്യുന്നത്. അങ്ങനെയുള്ള മനുഷ്യരെപ്പറ്റിയാണ് ഏശയാ പ്രവാചകൻ ഇന്നത്തെ വേദഭാഗത്തു പ്രതിപാദിച്ചിരിക്കുന്നത്. മതതീഷ്ണതയുള്ള ആ ജനവിഭാഗത്തിന്റെ ഭക്തിയിൽ നന്മയ്ക്കോ, വിശ്വാസത്തിനോ നീതിക്കോ ആരാധനയിൽ മനുഷ്യത്വത്തിനോ പ്രവാചകൻ സ്ഥാനം കണ്ടില്ല. ദൈവവുമായുള്ള അവരുടെ ബന്ധത്തിന്റെ യാതൊരു ലാഞ്ഛനയും, ദൈനംദിനവ്യാപാരങ്ങളിൽ കാണ്മാനേ ഇല്ലായിരുന്നു. അത് അവരെ ഉത്തമകുടുംബാംഗങ്ങളോ സ്നേഹിതരോ, അയൽവാസികളോ ആക്കിത്തീർത്തില്ല. ദൈവത്തിന്റെ പരമലക്ഷ്യത്തിൽ വിശ്വസിക്കുന്ന എത്രപേർ അവരുടെ ലോകവ്യാപാരങ്ങളിൽ അതിനു സ്ഥാനംകൊടുത്തുകാണാറുണ്ട്. ദൈവം സർവ്വമനുഷ്യരേയും സ്നേഹിക്കുന്നു എന്നു വിശ്വസിക്കുന്ന മനുഷ്യനാണോ സ്വസഹോദരങ്ങളെ അവഗണിക്കുകയും പീഡിപ്പിക്കുകയും ക്ലേശിപ്പിക്കുകയും ചെയ്യുന്നത്. ദൈനം ദിനജീവിതത്തിലെ അവിഭാജ്യ ഘടകമായി മതം തീരേണ്ടത് ഏതൊരു മനുഷ്യന്റെ ജീവിതത്തിലും ആവശ്യമത്രേ.

വെള്ളി. ആമോസ്. 5.21–24

സന്മാർഗ്ഗാധിഷ്ഠിതമല്ലാത്ത ജീവിതത്തിനു ഒരു കാരണം മതത്തിന്റെ

അപ്രധാനങ്ങളായ ചില വിശദാംശങ്ങളിലുള്ള അതീയായ ശ്രദ്ധയത്രേ. അങ്ങനെയുള്ളവർ പ്രവാചകനായ ആമോസിന്റെ ഗർജ്ജനങ്ങൾ കേൾക്കേണ്ടതാവശ്യമാകുന്നു. മതാനുഷ്ഠാനങ്ങളുടെ വിശദാംശങ്ങളും മാനുഷികനീതിയും തമ്മിൽ എത്ര അക്ഷമയോടുകൂടെയാണു പ്രവാചകൻ താരതമ്യപ്പെടുത്തുന്നതു്. അപ്രധാനങ്ങളായ നിയമങ്ങളുടെയും കാനോനാകളുടെയും ബന്ധനത്തിൽ കിടന്നു് വീർപ്പുമുട്ടുന്ന മനുഷ്യൻ സ്വാതന്ത്ര്യം പ്രാപിച്ചു് തുളസി, ചതകുപ്പ, ജീരകം ഇവയുടെ പത്താം കൊടുക്കുന്നതിനേക്കാൾ ആവശ്യം ന്യായം, കരുണ, വിശ്വസ്തത ഇങ്ങനെയുള്ള ഘനമേറിയ പ്രമാണങ്ങൾ പാലിക്കുകയാണെന്നു് ഗ്രഹിക്കേണ്ടിയിരിക്കുന്നു ലണ്ടൻ നഗരത്തിലെ അനാഥബാലകർക്കു വേണ്ടി സ്വജീവിതം അർപ്പിച്ച ഹോഗ് ഒരു അനാഥബാലനെഴുതിയ കത്തിലെ ചില ഭാഗം ഇവിടെ ശ്രദ്ധാർഹമത്രേ. "ഒരു വിശ്വാസപ്രമാണം എഴുതുവാൻ ദൈവം മുതിർന്നപ്പോൾ അർത്ഥവ്യത്യാസം വരാവുന്ന പദങ്ങളല്ല താൻ അതിനുപയോഗിച്ചതു്. എന്നാലോ നമ്മുടെ കൺമുമ്പാകെ ഒരു ജീവിതം ജീവിച്ചു കാണിക്കുകയത്രേ ചെയ്തതു്. മതം നാം നയിക്കേണ്ട ജീവിതമാണെന്നു് അതു മൂലം അവിടുന്നു കാണിച്ചുതന്നു നീ വിശ്വസിക്കുന്ന പ്രമാണം മൂലം ദൈനംദിനജീവിതത്തിൽ നന്മ പ്രവർത്തിക്കുന്നതിനുള്ള ഒരു ശക്തിയാണു് നീയെന്നു് നിന്റെ സഹോദരങ്ങൾ കാണട്ടെ."

ശനി. ഹോശയാ. 6–4–6

മതാധിഷ്ഠിതമായ ജീവിതത്തിൽ പ്രായോഗികമായ നന്മയ്ക്കും പ്രയോജനികത്വത്തിനും വലിയ സ്ഥാനമില്ലാതെ വരുവാനുള്ള മറ്റൊരു കാരണം സഭയും ജീവിതവും തമ്മിൽ ബന്ധമില്ലെന്നുള്ള ചിന്താഗതി കടന്നുകൂടിയതാണു്. അതു കണ്ടാൽ, ദൈവം അധിവസിക്കുന്നതു് മനുഷ്യരുടെ ഇടയിലല്ല എന്നു തോന്നിപ്പോകും. നമ്മുടെ കർത്താവു് ചുങ്കക്കാരോടും പാപികളോടും കൂടെ ഭക്ഷിക്കുകയും ശാബത്തു് ലംഘിക്കുകയും ചെയ്തു മനുഷ്യരെ സഹായിക്കുന്നതിനുള്ള യത്നത്തിലാണു് താനവ ചെയ്തതു്! എങ്കിലും തന്നെ ദൈവത്തിന്റെ ശത്രുവായി യഹൂദജനം പരിഗണിച്ചു. ആ സന്ദർഭങ്ങളിൽ "യാഗത്തിലല്ല ദയയിലും ഹോമയാഗങ്ങളെക്കാൾ ദൈവപരിജ്ഞാനത്തിലും ഞാൻ പ്രസാദിക്കുന്നു." എന്ന ഭാഗം കർത്താവു് ഉദ്ധരിക്കുന്നുണ്ടു്. അഗ്നി ആരാധകരായ മനുഷ്യർ അഗ്നിയെ എങ്ങനെ ഉപയോഗിക്കുന്നുവോ ആ വിധത്തിൽ ദൈവത്തെ പരിഗണിക്കുവാൻ കർത്താവു് സന്നദ്ധനായിരുന്നില്ല. ദൈവം അവശരും ദരിദ്രരും പാപികളുമായ മനുഷ്യരുടെ മദ്ധ്യത്തിലുണ്ടെന്നു് യേശു തമ്പുരാൻ മനസ്സിലാക്കി. മതം എന്നു പറയുന്നതു് ഭക്തിപ്രഖ്യാപനം മാത്രമല്ലല്ലോ. മതം കളങ്കപങ്കിലമായ ലോകത്തെ ഒഴിഞ്ഞു മാറുന്നില്ല. അപ്പോൾ അവിടെ അപകടങ്ങളെ അഭിമുഖീകരിക്കേണ്ടിവരും. കൊടുക്കുകയും വാങ്ങിക്കുകയും ചെയ്യേണ്ടതായിവരും. കളങ്കപങ്കിലമായ ലോകത്തെ പവിത്രീകരിക്കേണ്ടതാണാവശ്യം. അതിനായി അദ്ധ്വാനിപ്പാനും തേച്ചു കഴുകി തുടച്ചു വെണ്മയാക്കുവാനും നിങ്ങൾ സന്നദ്ധരല്ലെങ്കിൽ നിങ്ങൾ ദൈവത്തിന്റെ വിളികേൾക്കുന്നില്ലെന്നാ അതിനർത്ഥമുള്ളൂ.

---

ചരിത്രപംക്തി

# മലങ്കരസഭയിലെ അർക്കദിയാക്കോന്മാരും മാർതോമാ മെത്രാന്മാരും

(പി. എം. പത്രോസ്, മുളന്തുരുത്തി)

## II

പറങ്കികളുടെ ആഗമനാനന്തരം പുത്തൻകൂറു പഴയകൂറു എന്നിങ്ങനെ മലങ്കരസഭയിൽ രണ്ടു വിഭാഗങ്ങൾ ഉണ്ടായിവന്നതിൽ പുതിയ കൂട്ടുകാരുടെ സഭാദ്ധ്യക്ഷരും വേദതലവരുമായി അർക്കദിയാക്കോന്മാർ വീണ്ടും പ്രത്യക്ഷപ്പെട്ടു. ഇക്കാലത്തിനു മുമ്പുണ്ടായിരുന്ന അർക്കദിയാക്കോന്മാരെയും മറ്റും പറ്റി വിശ്വാസയോഗ്യമായ രേഖകളോ അറിവോ ഇല്ലെന്നാണു പറയപ്പെടുന്നതു്. പറങ്കികളുടെ ആഗമനശേഷം അവരുടെ അനുയായികളായിത്തീർന്നവരെയാണു് പുത്തൻകൂറുകാരെന്നു വിളിക്കുന്നതെന്നു ഒരു അഭിപ്രായവും ഉണ്ടു്. സഭാചരിത്രകാരന്മാർ തീരുമാനിക്കേണ്ട ഒരു സംഗതിയാണതു്.

സ്വമത പ്രചാരത്തിനുവേണ്ടി എന്തു ചെയ്‌വാനും സന്നദ്ധനായിരുന്ന മെനെസീസ് എന്ന പറങ്കിമെത്രാൻ കാട്ടിക്കൂട്ടിയ ഘോരഘോരവും നിചനീചവും മർമ്മഭേദകവുമായ ഓരോ സംഗതികൾ ഓർക്കുകയോ കേൾക്കുകയോ ചെയ്താൽ ഹൃദയം തകരാത്ത ഓർത്തഡോക്സ് സുറിയാനി സഭാംഗങ്ങളായി ഇന്നു് ആരുണ്ടു്! മലങ്കര സമുദായാംഗങ്ങളെ സ്വമതാനുയായികളാക്കിത്തീർപ്പാൻ മെനെസീസ്, ജോസഫ് സെബസ്ത്യാനി, ഗാർഷ്യാ തുടങ്ങിയ പറങ്കി മെത്രാന്മാർ പെട്ടന്ന പാടുകൾ ബഹുവിചിത്രങ്ങളായിരിക്കുന്നു. നാടുവാഴികളായ രാജാക്കന്മാരെയും സ്വാർത്ഥപ്രിയരും സ്വേച്ഛാനുവർത്തികളുമായ ഇടപ്രഭുക്കന്മാരെയും കണ്ണുനിറയെ കൈക്കൂലിവാരിക്കൊടുത്തും കൊഴുക്കട്ട മുതലായ മധുരപദാർത്ഥങ്ങളിൽ സ്വർണ്ണക്കട്ടികൾ വെച്ചും പല തരത്തിലുള്ള ബഹുമതികളും സ്ഥാനചിഹ്നങ്ങളും നൽകിയും സ്വാധീനപ്പെടുത്തി അവർ മുഖേന മലങ്കര സമുദായാംഗങ്ങളെ പാപ്പാമതാനുയായികളാക്കിത്തീർപ്പാൻ അദ്ദേഹത്തെപ്പോലെ ആരും ശ്രമിച്ചിട്ടില്ല. ഉദയംപേരൂർ സുന്നഹദോസ്, കൂനൻകുരിശുസത്യം മുതലായ പ്രധാന ചരിത്രസംഭവങ്ങൾ മെനെസീസ് ചെയ്ത ഓരോ കഠിനകൈകളുടെയും നിത്യസ്മാരകമായി ഇന്നും നിലകൊള്ളുന്നു. മെനെസീസിന്റെ കാലശേഷം കർമ്മലീത്താ മിഷ്യനറിമാർ പാതിരിമാർ തുടങ്ങിയവരിൽ നിന്നുണ്ടായ ഓരോ തരത്തിലുള്ള പീഡനങ്ങളും അതിദുസ്സഹവും ദുർവഹവുമായിരുന്നു.

ഈ മെത്രാന്മാരുടെ താദൃശ ഉപദ്രവങ്ങളും ദ്രോഹങ്ങളും സഹിച്ചതു ഗീവറുഗീസ് അർക്കദിയാക്കോനും തോമ്മാ അർക്കദിയാക്കോനും ആയിരുന്നു. രാജബലത്തോടുകൂടിയ ഒരു അർക്കദിയാക്കോ[...]ൻ വേട്ടയാണു് ആ മനുഷ്യദ്രോഹികൾ[...] നടത്തിയതും അർക്കദിയാക്കോന്മാരെ സ്വാ[...]ധീനപ്പെടുത്തിയാൽ സുറിയാനിക[...] അവരെയും അവരുടെ സഭാദ്ധ്യക്ഷ[...]യ പാപ്പായേയും അക്രമാനം സ്വീക[...]ച്ചുകൊള്ളുമെന്നാണവർ ധരിച്ചിരു[...]ന്നതു്. ഈ പറങ്കിമെത്രാന്മാർ [...]രും അവരവരുടെ കാലത്തുണ്ടായ[...] അർക്കദിയാക്കോന്മാരെ തിരക്കി[...]ത്തുള്ള മിക്ക പള്ളികളിലും [...]ച്ചു. അതുകൊണ്ടു് ഉദ്ദിഷ്ട [...]ദ്ധിക്കായ്കയാൽ രാജബല[...]ച്ചു. അനന്തരമുണ്ടായ അ[...]

ൻ വേട്ടയാടു് സമുദായാംഗങ്ങളെ ഭയവിഹ്വലരാക്കിയതു്. കൊച്ചിയിലെ ഒരു ഇളമുറ തമ്പുരാനായ ഗോദവർമ്മൻ അർക്കദിയാക്കോനെയും അദ്ദേഹത്തിന്റെ ഉറ്റമിത്രവും സഹചരനും ആയ കല്ലിശ്ശേരിക്കാരൻ ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരെയും പിടികൂടി രാജകൊട്ടാരത്തിന്റെ ഒരു ഭാഗത്തു പ്രത്യേക കാവലിൽ ആക്കി. അവിടെനിന്നും അത്യത്ഭുതകരമാംവിധം രക്ഷപെട്ടു ചുറ്റിത്തിരിഞ്ഞു നിൽക്കുമ്പോൾ മുളന്തുരുത്തിപ്പള്ളിയിലെത്തി കുറേക്കാലം വേഷപ്രച്ഛന്നരായി താമസിച്ചെങ്കിലും അവിടെയും കൊച്ചിനായർ പട്ടാളം എത്തി അവരെ ബന്ധിപ്പാൻ ഉത്സാഹിക്കവേ അവിടെനിന്നും രക്ഷപ്പെട്ടു. മുളന്തുരുത്തിപ്പള്ളിയിൽനിന്നു ഇപ്രകാരം രണ്ടു പ്രാവശ്യം അവർ രക്ഷപ്പെട്ടിട്ടുണ്ടു്. ഇതേപ്പറ്റിയുള്ള കൂടുതൽ വിവരങ്ങൾക്കു ചർച്ചുവീക്കിലി 5-ാം വോളിയം 16-ം 17-ം 18-ം 19-ം ലക്കങ്ങളും 7-ാം വാളിയം 36-ം 37-ം ലക്കങ്ങളും നോക്കുക. ഇട്ടിത്തൊമ്മൻ കത്തനാരെപ്പറ്റി ഒരു ചരിത്രകാരൻ രേഖപ്പെടുത്തിയിരിക്കുന്ന അഭിപ്രായം പ്രത്യേകം ശ്രദ്ധേയമത്രെ.

'His, (the Archdeacon's) principal councillor Itty Thomman Kathanar was an inflexible and discerning man, who penetrated all the Carmelites' designs and preserved the Archdeacon from falling into several snares that were eraftly laid so, despail him of his degnity'.) Christianity in Travancore P.P: 327—330.

മലങ്കര സുറിയാനിസഭയെ അർക്കദിയാക്കോന്മാർ 1300-ൽ പരം വർഷങ്ങൾ ഭരിച്ചിരുന്നതായിട്ടാണു് പ്രസ്താവിക്കപ്പെടുന്നതു്. പറങ്കികളും അവരുടെ അനുയായികളും അർക്കദിയാക്കോനു പ ...ത്വമില്ലെന്നായിരുന്നു വിചാരിച്ചിരുന്ന ...്. ഈ കാലഘട്ടങ്ങളിൽ അതായ ...എഡി 1665-ൽ യറുശലേമിന്റെ മെ ...പ്പോലീത്താ ആയിരുന്ന മാർഗ്രീ ...റിയോസ് എന്നൊരു മേല്പട്ടക്കാ ... മലയാളത്തെത്തി അദ്ദേഹം അ ...യാക്കോന്റെ സ്ഥാനത്തെ അപ്പോ ...ലിക കൈവെപ്പുമൂലം സാധു ...ത്തീർക്കുകയും ഇദ്ദേഹത്തെ

### ...ത്തോമ്മാപ്രഥമൻ

...പരിൽ മലങ്കര സഭ ...ദികാരദ്ധ്യക്ഷനായി അഭി ...കയും ചെയ്തു. പോർട്ടു ഗീസുകാരുടെ ആഗമനത്തിനു മുമ്പു മലങ്കരസമുദായത്തിൽ നാട്ടുമെത്രാന്മാർ ഉണ്ടായിരുന്നതായി വിശ്വാസയോഗ്യമായ തെളുവുകൾ ഇല്ലെന്നാണു് ഒരു അഭിപ്രായമുള്ളതു്. അതിനാൽ മലയാളത്തെ ഓർത്തഡോക്സ് സുറിയാനിസമുദായത്തിന്റെ ഇദംപ്രഥമ നാട്ടുമെത്രാനായി ഇദ്ദേഹത്തെ പരിഗണിക്കേണ്ടതാണെന്നാണു് സഭാചരിത്രകാരന്മാർ ഏകോപിച്ചു് അഭിപ്രായപ്പെടുന്നതു്. ഇതിനു പക്ഷാന്തരമുള്ളവർ തെളിവുകൾ സഹിതം വിവരം പ്രസിദ്ധപ്പെടുത്തുന്നതു ഉപകാരപ്രദമായിരിക്കും.

ഈ മാർത്തോമ്മാമെത്രാനു മുമ്പു അർക്കദിയാക്കോൻ, മെത്രാൻ മുതലായ പേരുകളിൽ മലങ്കരസഭയിൽ സഭാമേലദ്ധ്യക്ഷന്മാർ ഉണ്ടായിരുന്നെങ്കിലും അവരെസംബന്ധിച്ചു യാതൊരു വിധത്തിലും വിശ്വാസനീയമായ രേഖകളും വിശദാംശങ്ങളും ഇല്ലെന്നും ചില ചരിത്രകാരന്മാർ പ്രസ്താവിക്കുന്നുണ്ടു്. ഈ ഒന്നാം മാർത്തോമ്മയുടെ സഞ്ചാരം അധികവും വടക്കൻ ഇടവകകളിലായിരുന്നു. മുളന്തുരുത്തി കണ്ടനാട്ട് തെക്കൻപറവൂർ, അങ്കമാലി പള്ളിക്കര, കോലഞ്ചേരി, കടമറ്റം, കോതമംഗലം തുടങ്ങി പ്രധാനപ്പെട്ട വടക്കൻ പള്ളികളായിരുന്നു ഇദ്ദേഹം മാറിമാറി അധിവാസസ്ഥാനങ്ങളാക്കിയിരുന്നതു്. സമുദായത്തിന്റെ നിലനിൽപിനും പുരോഗതിക്കുമായി അക്ഷീണപരിശ്രമം ചെയ്ത ഇദ്ദേഹം എ. ഡി. 1670 മേടം 12—ാംനു- ചരമഗതി പ്രാപിക്കയും അങ്കമാലിപ്പള്ളിയിൽ സംസ്കരിക്കപ്പെടുകയും ചെയ്തു.

### രണ്ടാം മാർത്തോമ്മാമെത്രാൻ

പ്രകൃത്യാ ശാന്തനും, സദാചാര നിരതനും ഈശ്വരഭക്തനുമായിരുന്ന ഇദ്ദേഹം.—മാർ ഗ്രീഗോറിയോസും മാർ തോമ്മാ ഒന്നാമനും കൂടിയാണു ഇദ്ദേഹത്തെ അവരോധിച്ചതു്. പട്ടം ഏററ സമയത്തു പാത്രിയർക്കീസിന്റെ അധികാരത്തിനുവഴങ്ങിയും സഭാനിയമങ്ങൾ അനുസരിച്ചും നടന്നുകൊള്ളാമെന്നു സമ്മതപത്രം രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്. ഇതനുസരിച്ചായിരിക്കാം ഇന്നും സ്ഥാനാരോഹണസമയത്തു മെത്രാന്മാർ 'ശൽമൂശാ' എഴുതി കൊടുക്കുന്നതു്. സഭാഭരണ സംബന്ധമായി വല്ല വിശേഷ വിധിയായി ഇദ്ദേഹത്തിനൊന്നും തന്നെ പ്രവർത്തിപ്പാൻ സാധിച്ചതുമില്ല. തന്റെ പിൻഗാമിയായി അനന്തരവനെ പട്ടം കൊടുത്തു നിയമിക്കണമെന്നു മാർ ഗ്രീഗോറിയോസിനോടു പല പ്രാവശ്യവും ആവശ്യപ്പെട്ടിരുന്നു, എങ്കിലും ആ ആശ നിറവേററാൻ സാധിക്കാതെ എ, ഡി. 1685 മേടം 3-ാം നു-കു കൊല്ലവർഷം 86-ൽ ദിവംഗതനായി നിരണത്തു പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

ഈ രണ്ടാം മാർത്തോമ്മായുടെ കാലത്താണു മാർ അന്ത്രയോസ് എന്നു പേരായ ഒരു പരദേശമേല്പട്ടക്കാരൻ കേരളത്തിൽ എത്തിയതു്. ഇദ്ദേഹം ഏതു സഭക്കാരനായിരുന്നെന്നു നിശ്ചയിച്ചില്ലെന്നും ഒരു പുരോഹിതൻ ആയിരുന്നോയെന്നുപോലും അറിവില്ലെന്നും മെത്രാൻസ്ഥാനത്തിനടുത്ത യാതൊരു പ്രവൃത്തികളും കേരളത്തിൽ വന്നശേ

Licence NO. 498 Dated 20-8-1946 Reg. M. 5286



ഷം ചെയ്തിട്ടില്ലെന്നും സഭാചരിത്രകാരന്മാരിൽ ഒരു ഭാഗം അഭിപ്രായപ്പെട്ടിരുന്നുണ്ട്. എന്നാൽ ഇദ്ദേഹം ഒരു പാത്രിയർക്കീസ് തന്നെ ആയിരുന്നെന്നും ഇദ്ദേഹമൊന്നിച്ചു സഹോദരന്മാരായി രണ്ടു അൽമായരും ഒരു റമ്പാനും ഉണ്ടായിരുന്നെന്നും അധികകാലവും ഇവർ തെക്കൻ പ്രദേശങ്ങളിൽ സഞ്ചരിച്ചെന്നും ഈ സഞ്ചാരകാലത്തു റമ്പാൻ ചെന്നിത്തലവെച്ചു പരലോകം പ്രാപിക്കയാൽ ആ പള്ളിയിൽ സംസ്കരിച്ചെന്നും മലങ്കരസഭാ ചരിത്രകാരൻ രേഖപ്പെടുത്തിയിരിക്കുന്നു. (ഇട്ടൂപ്പുറൈട്ടർ പുറം 120—122) മാർ അന്ത്രയോസും മാർത്തോമ്മാ രണ്ടാമനും തമ്മിൽ നിരപ്പില്ലായിരുന്നു. ഈ മാർ അന്ത്രയോസ് അധികകാലവും മുളന്തുരുത്തി പള്ളിയിലാണ പാർത്തിരുന്നതു്. ഉദരവ്യാധിക്കാരനായിരുന്നതുകൊണ്ടു് വൈദ്യോപദേശപ്രകാരം രോഗശമനാർത്ഥം മദ്യം ഔഷധത്തിൽ ചേർത്തു് കഴിച്ചിരുന്നു. ആദ്യകാലങ്ങളിൽ പള്ളിച്ചെലവിൽ മദ്യം വാങ്ങി കൊടുത്തിരുന്നെങ്കിലും പിന്നീടതു പള്ളിക്കാർക്കു അസുഖകരമായിതോന്നി. അതിനാൽ അവർ അദ്ദേഹത്തെ ഓരോതരത്തിൽ ഉപദ്രവിച്ചുതുടങ്ങി. പള്ളികാര്യത്തിൽ നിന്നു മദ്യം വാങ്ങിച്ചു കൊടുക്കായ്കയാൽ അദ്ദേഹം ഏകനായി അക്കാലത്തു മുളന്തുരുത്തിപ്പള്ളിക്കു തൊട്ടു തെക്കുവശത്തുണ്ടായിരുന്ന ഒരു ഈഴവഗൃഹത്തിൽ നിന്നു മദ്യം വാങ്ങി കുടിച്ചിരുന്നതു പള്ളിക്കാർക്കു കൂടുതൽ വിഷമകരമായിത്തീർന്നു. അതിനാൽ ആ വീട്ടുകാരെ മദ്യം കൊടുക്കരുതെന്നു വിരോധിച്ചെങ്കിലും ആ ഗൃഹനായിക വളരെ രഹസ്യമായി അല്പാല്പമായി കൊടുത്തുകൊണ്ടിരുന്നു. അദ്ദേഹം ഔഷധം സേവിച്ചുവരുന്ന അവസരങ്ങളിൽ പള്ളി തുറന്നു കൊടുക്കരുതെന്നു പള്ളിക്കാർ കപ്യാരെ ഏർപ്പാടു ചെയ്തു. എവിടെപ്പോയാലും കൃത്യസമയത്തു പള്ളിയിലെത്തി പ്രാർത്ഥന നടത്തണമെന്നുള്ളതു അദ്ദേഹത്തിന്റെ ഒരു ദൃഢവ്രതമായിരുന്നു. പള്ളിക്കാരുടെ ആജ്ഞാനുസരണം മദ്യം സേവിച്ചുവന്ന ഒരു ദിവസം പതിവുപോലെ കപ്യാർ പള്ളിതുറന്നിട്ടിരുന്നില്ല. അദ്ദേഹം പ്രാർത്ഥനയിൽ ജാഗരൂകനും അതു കൃത്യസമയത്തു നടത്തണമെന്നുള്ള നിർബന്ധശീലനുമായിരുന്നു. പള്ളിതുറന്നു കിട്ടായ്കയാലും പ്രാർത്ഥന സമയം തെറ്റിയതുകൊണ്ടും അദ്ദേഹം കുണ്ഠിതപ്പെട്ടു. കപ്യാരെ പല പ്രാവശ്യവും ഉറക്കെ വിളിച്ചു നോക്കി യാതൊരു ഫലവും ഉണ്ടായില്ല. ഉടനെ അത്യധികവും അസഹ്യവുമായ മനോവ്യഥയോടെ പള്ളിയുടെ വാതുക്കൽ മുട്ടിക്കൊണ്ടു 'മാർത്തോമ്മാനെ! വാതിൽ തുറ' എന്നു മൂന്നുപ്രാവശ്യം വിളിച്ചു പ്രാർത്ഥിച്ചു. മൂന്നാം പ്രാവശ്യം പള്ളിവാതിൽ തന്നാലെ തുറക്കപ്പെടുകയും അദ്ദേഹം പള്ളിയകത്തു പ്രവേശിച്ചു പ്രാർത്ഥന കഴിച്ചു ഇറങ്ങിപ്പോന്നതായും ഇന്നും ഇവിടെ ഒരു ഐതിഹ്യം നിലവിലുണ്ടു. തന്റെ പ്രാർത്ഥനക്കു വിഘ്നം വരുത്തിയ കപ്യാരെ അദ്ദേഹം ഏറെ ശാസിച്ചു. അന്നേദിവസംതന്നെ ആ കപ്യാർ കൌപീനാർദ്ധവും ഭക്ഷിച്ചു പള്ളിമേടയിൽ മരിച്ചു കിടന്നിരുന്നു. സ്വഭവനത്തിൽ വെച്ചായിരുന്നു ഈ അത്യാഹിതം സംഭവിച്ചതെന്നും പറയുന്നുണ്ടു. ആ കുടുംബത്തിൽ അനന്തരകാലത്തു രോഗികളായ പുരുഷന്മാർ 'കൌപീനം' പറിച്ചെടുത്തു അവരുടെ അന്ത്യസമയത്തു ഭക്ഷിക്ക ഒരു പതിവായിതീർന്നു. എന്നുതന്നെയല്ല തുടർന്നു അനേകതരത്തിലുള്ള ഓരോ അനിഷ്ടസംഭവങ്ങൾ ആ കുടുംബക്കാർക്കു നേരിട്ടുതുടങ്ങി. എല്ലാവർക്കും ഭയമായി. ഇതു ബാവായുടെ ശാപമാണെന്നും അദ്ദേഹത്തിന്റെ സംസ്കാരസ്ഥലത്തെത്തി ശാപമോക്ഷം അർത്ഥിക്കയും ശക്ത്യാനുസരണമുള്ള നേർച്ചകാഴ്ചകൾ സമർപ്പിക്കണമെന്നും പ്രബലമായ ഒരഭിപ്രായം ഉണ്ടായി. തൽഫലമായി ആ കുടുംബത്തിലെ അനന്തരഗാമികൾ അദ്ദേഹത്തിന്റെ ശവകുടീരത്തിൽ എത്തി ശക്ത്യാനുസരണമുള്ള നേർച്ചകൾ നടത്തി. അചിരേണ ഈ അസഹ്യത ആ കുടുംബത്തിൽനിന്നു നീങ്ങിപ്പോയി. ഇക്കാലത്തും അവർ അദ്ദേഹത്തിന്റെ കബറുങ്കൽ എത്തി നേർച്ചകാഴ്ചകൾ നടത്തിക്കൊണ്ടിരിക്കുന്നു. ഈ വീട്ടുകാർ ഇന്നും മുളന്തുരുത്തി പള്ളി ഇടവകക്കാരുമാണ്. എങ്കിലും പള്ളിക്കാർക്കു നീരസവും ഇടവകക്കാർക്കു ഭീതിയും വർദ്ധിച്ചുകൊണ്ടുതന്നെ ഇരുന്നു. ഈ കൂട്ടുകെട്ടിൽ കപ്യാർക്കു പ്രധാനമായി ഉപദേശം കൊടുത്തതു ഈ ഇടവകയിലെ ഒരു പ്രധാനിയായ പട്ടക്കാരനായിരുന്നു. ബാവാ ഈ വിവരം അറിഞ്ഞു. എന്റെ നിത്യകർമ്മം മുടക്കാൻ ഉത്സാഹിച്ച നിനക്കും നിന്റെ പിൻഗാമികൾക്കും അന്ത്യകർമ്മം നടത്താൻ ഇടയാകാതിരിക്കട്ടെ എന്നു അദ്ദേഹം പ്രസ്താവിക്കയുണ്ടായി. ആ കുടുംബത്തിൽ പിൻഗാമികളായി വന്ന പല പട്ടക്കാർക്കും അന്ത്യക്രൂദാശ നടത്താൻ ഇടയാകാതെ മരണമടഞ്ഞിട്ടുണ്ടെന്നും അതു ഈ കാരണത്താലാണെന്നും പ്രസ്താവിക്കപ്പെട്ടുവരുന്നു. ഈ കുടുംബത്തിലെ ഒരു പട്ടക്കാരൻ ഒരിക്കൽ വി. കുർബാനക്കു് ഇട്ടുവിരിച്ചുകൊണ്ടിരുന്നപ്പോൾ യാദൃശ്ചികമായി സുഖക്കേടു് ആരംഭിച്ചു അന്ത്യക്രൂദാശ നടത്താൻ ഇടയാകാതെ മരണം പ്രാപിച്ച വിവരം ഈ എഴുത്തുകാരനും അറിവുള്ളതാണ്. ഇതും അദ്ദേഹത്തിന്റെ ശാപഫലമായിരുന്നെന്നു ജനസംസാരമുണ്ടു്.

പള്ളിക്കാരുടെ നീരസം വർദ്ധിച്ചപ്പോൾ അദ്ദേഹം ഈ പള്ളിയിൽനിന്നും തെക്കൻപ്രദേശങ്ങളിലേക്കു പോകാൻ ഒരുങ്ങി. ഇതു പള്ളിക്കാർ അറിഞ്ഞപ്പോൾ അവർ അതേവരെ ചെലവിനു കൊടുത്ത പണം മടക്കിക്കൊടുക്കണമെന്നു നിർബന്ധിച്ചു. തന്റെ പക്കൽ പണമൊന്നും ഇല്ലെന്നും ഏതുവിധേനയും പിന്നാലെ എത്തിച്ചുകൊടുക്കാമെന്നും അദ്ദേഹം അവരോടു വളരെ താഴ്മയായി അപേക്ഷിക്കയുണ്ടായി. പള്ളിക്കാർ അതു സ്വീകരിച്ചില്ല. അക്കാലത്തെ ഇടവകപ്രധാനിയും പൌരമുഖ്യനും പള്ളിപ്രമാണിയും മാറാക്കൈസ്ഥാനിയും ഇവിടെ അതിപ്രാബല്യത്തിലും പ്രശസ്തിയിലും ഇരുന്ന പാലത്തുങ്കൽ ചാക്കൊ ചാക്കൊത്തരകൻ എന്ന ആൾ ആയിരുന്നു. പണം തരാൻ ഇല്ലെങ്കിൽ ബാവായുടെ കാസാ പണയംവച്ചു പോകണമെന്നുള്ള ഭാഷ്യാ നിർദ്ദേശാനുസരിച്ചു് അദ്ദേഹം കാസാ പണയമായി വാങ്ങിച്ചശേഷമാ ണ് അദ്ദേഹത്തെ വിട്ടയച്ചതു്. അ വിശുദ്ധ പൂജാപാത്രം തരകൻ സ്വഭ നത്തിൽ കൊണ്ടുപോയി സൂക്ഷിച്ച അദ്ദേഹത്തിന്റെ ഭാര്യ ഒരു ദിവ അതു കള്ളുകോപ്പിനായി നിലവ ച്ചു കലശൽ കൂട്ടിയ അവരുടെ ഏക ത്തനത്തിനു കളിപ്പാനെടുത്തുകൊ

(തുട

Printed and Published by N. M. Abraham B. A. At the Malayala Manorama Press, K